# Church Weekly

Vol. 77
Issue 5
May 2023


Sri K.C. Chacko
*Founder of the Church Weekly*
*(1946)*




*An Ecumenical Publication from*
**THE ALWAYE FELLOWSHIP HOUSE**

*77th Year of Publication*

**FOUNDER CHIEF EDITOR : Sri. N.M. ABRAHAM**
First Published : December 1946



## CHURCH WEEKLY

**C/o The Alwaye Fellowship House**
**Union Christian College P.O.**
**Alwaye - 683 102,**
**Kerala, South India.**
**Ph : 0484-2605630, 2606986**

*E-mail : churchweeklyafh@gmail.com*
*fellowshiphse@gmail.com*
*Chief Editor : mgk.afh@gmail.com*
**Website**
*www.alwayefellowshiphouse.com*




**SUBSCRIPTION RATES**

| | Inside India |
|---|---|
| Single Issue | ₹ 15.00 |
| Annual | ₹ 150.00 |
| 10 years | ₹ 1,500.00 |
| Life (Patron) | ₹ 10,000.00 |

| | Outside India |
|---|---|
| Annual | USD 10 |
| 10 years | USD 100 |
| Life (Patron) | USD 1,000 |

**Bank of India - UC College Branch**
A/c No. : 856610100002771
AFH - Church Weekly
IFS Code : BKID 0008566

- *Articles, Advertisements and Letters may be sent to the Chief Editor. Photos and matrimonial requests are also welcome. (Full page Rs.1000, Half page Rs.500)*
- *All correspondence regarding subscription enquiries may be sent to the Circulation Manager.*



*Read... Subscribe... Recommend...*

## മഹദ്വചനം

**അച്ചടക്കമേ നിൻ പേർ**
**മച്ചിയെന്നാണിക്കാലം**
**ഒച്ചപ്പാടുണ്ടാക്കുന്നോർ**
**മെച്ചക്കാരായീടുന്നു.**

**– കുഞ്ഞുണ്ണിമാഷ്**



## ഈ ലക്കത്തിൽ

## Fellowship House Association member Dr. Suja Issac attends the Coronation Ceremony of King Charles


The Lord Chamberlain is
commanded by His Majesty to invite
Doctor Issac Mathai Nooranal
and Doctor Suja Issac
to a Garden Party to celebrate the Coronation
at Buckingham Palace
on Wednesday, 3rd May, 2023 from 4 to 6 p.m.

Invitation


The Coronation of Their Majesties
KING CHARLES III & QUEEN CAMILLA
Doctor Isaac Mathai Nooranal



Invited by His Majesty's office, our Association member Dr. Suja Issac and her husband Dr. Issac Mathai Nooranal have attended the reception and coronation ceremony on the 3rd and 6th of May 2023.



## Condolences

**Mrs. Ruby Thomas** (87)
Resident of Chacko Homes
DOD:23 April 2023
Funeral held at the Kilpauk Cemetery, Chennai on 27 April 2023.

• മുഖമൊഴി •

# ശൂന്യമാക്കുന്ന മ്ലേച്ഛത!!!

*എന്നാൽ ദാനിയേൽ പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തതുപോലെ, ശൂന്യമാക്കുന്ന മ്ലേച്ഛത വിശുദ്ധസ്ഥലത്തിൽ നിൽക്കുന്നത് നിങ്ങൾ കാണുമ്പോൾ - വായിക്കുന്നവൻ ചിന്തിച്ചുകൊള്ളട്ടെ (മത്തായി 24:15)*

വിശ്വാസികൾ ഭയത്തോടും വിറയലോടുംകൂടി വായിക്കുന്ന ഒരു വേദഭാഗമാണിത്. തുടർന്ന് 16-31 വരെ വാക്യങ്ങളിൽ വിശുദ്ധസ്ഥലത്ത് അശുദ്ധി നിൽക്കുമ്പോഴുള്ള ഭവിഷ്യത്തുകളെക്കുറിച്ചാണ് പറയുന്നത്. താൽപ്പര്യമുള്ളവർക്ക് ദാനിയേൽ പ്രവചനം 9:26-27 കൂടി വായിക്കാം. കേവലം രണ്ടു വാക്യങ്ങളേ ഉള്ളൂവെങ്കിലും ഭയപ്പെടുത്തുന്ന കാര്യങ്ങളാണ് അവിടെ പറയുന്നത്. വിശുദ്ധമെന്നു നാം വിശ്വസിക്കുന്ന ഇടങ്ങളിൽ വിശുദ്ധരെന്നു കരുതുന്നവർ കടന്നുവരികയും അവർ മ്ലേച്ഛന്മാരാണെന്ന് നാം തിരിച്ചറിയുകയും ചെയ്യുന്നത് എത്ര നിർഭാഗ്യകരം!

ഇന്ന് എല്ലാ മതങ്ങളിലും രാഷ്ട്രീയരംഗത്തും കടുത്ത വിഗ്രഹഭഞ്ജനം നടക്കുകയാണ്. സമൂഹമാധ്യമങ്ങൾ, പ്രത്യേകിച്ച് യൂട്യൂബ്, വഴിയുള്ള മസ്തിഷ്കപ്രക്ഷാളനം വർദ്ധിച്ചുവരുന്നു. **പക്ഷേ കൂടുതൽ വേദന നൽകുന്നത് ക്രൈസ്തവസഭകളുടെ സ്ഥിതിയാണ്.** നമ്മുടെ നേതാക്കന്മാരും മേലദ്ധ്യക്ഷന്മാരും വിശുദ്ധരായിരിക്കുമെന്നും ആയിരിക്കണമെന്നും ആഗ്രഹിക്കുന്ന വിശ്വാസികൾ സത്യം തിരിച്ചറിയുന്നതോടെ നിരാശരാകുന്നു. അതോടുകൂടി 'നിങ്ങളെന്തെങ്കിലും ആയിക്കോ; ഞങ്ങൾ ഞങ്ങളുടെ ബോദ്ധ്യത്തിൽ നടക്കും' എന്ന മനോഭാവത്തിലേക്കു ജനം വഴുതിവീഴുന്നു; അവർക്കു വേറെ വഴിയില്ലല്ലോ!

ചില ഭദ്രാസന വൈദികസമ്മേളനങ്ങളിൽ 'വൈദികരെപ്പറ്റി ജനങ്ങളുടെ കാഴ്ചപ്പാട്" (Laymen's view of the Clergy) എന്ന വിഷയത്തെപ്പറ്റി സംസാരിക്കുവാൻ ഇടയായി. ഫ്രാങ്കോയുടെ വീരകൃത്യങ്ങളും ചില വൈദികരുടെ കുമ്പസ്സാര-പീഡനകഥകളും സജീവമായി ചർച്ചചെയ്യപ്പെടുന്ന സമയം! പശ്ചാത്തലത്തിൽ കുപ്രസിദ്ധമായ അഭയാകേസ് വിധി!! എല്ലാവരും പ്രതീക്ഷിച്ചത് ഈദൃശസംഭവങ്ങൾ കോർത്തിണക്കിയുള്ള രോമാഞ്ചജനകമായ ഒരു പ്രസംഗമാണ്! പക്ഷേ ആരുടെയും ദുഷ്ചെയ്തികളെ പരാമർശിക്കുവാൻ ഞാൻ തയ്യാറായില്ല. മറിച്ച്, ഒരു വൈദികൻ എന്തായിരിക്കണം, എന്തായിരിക്കരുത്, എന്ന 'താത്വികമായ ഒരവലോകനം' നടത്തുന്നതാണ് ആരോഗ്യകരം എന്ന് ഞാൻ കരുതി. **പ്രായഭേദമെന്യേ എല്ലാ വൈദികരും നല്ല വാക്കുകൾ പറഞ്ഞു പിരിയുമ്പോൾ ഒരു സീനിയർ വൈദികൻ ഉള്ളിൽത്തട്ടി പറഞ്ഞു: "ഞങ്ങൾക്കു ഞങ്ങളിലേക്കു തിരിഞ്ഞുനോക്കുവാൻ സമയം കിട്ടാറില്ല."**

രാഷ്ട്രീയരംഗത്ത് മഹാന്മാരുടെ യുഗം അന്യം നിന്നിരിക്കുകയാണ്; ഇപ്പോൾത്തന്നെ മൂന്നാം കിടക്കാരുടെ കിടമത്സരം ആണ്; ഇനി കൂടുതലൊന്നും അവിടെ പ്രതീക്ഷിക്കാനില്ല. എന്നാൽ മതരംഗത്ത് പൊതുവെയും ക്രൈസ്തവസഭകളിൽ പ്രത്യേകിച്ചും പ്രകടമാകുന്ന മൂല്യച്യുതിയാണ് മേൽപ്പറഞ്ഞ വേദവാക്യത്തിലൂടെ ശ്രദ്ധയിൽ കൊണ്ടുവരുവാൻ ശ്രദ്ധിക്കുന്നത്. **എല്ലാ സഭകളിലും കുറച്ചു നല്ല വൈദികരുണ്ട്. അവരെ ദൈവസന്നിധിയിൽ മഹത്വപ്പെടുത്തുന്നു.** പ്രതികരണശേഷി നിയന്ത്രിച്ച് അനുഗൃഹീതമായ വൈദികശുശ്രൂഷയിൽ മുഴുകിയിരിക്കുന്ന നല്ല വൈദികർ ക്ഷമിക്കുക. ഇത് നിങ്ങളെക്കുറിച്ചല്ല; മറ്റു ചിലരെക്കുറിച്ചാണ്.

വിശുദ്ധ സ്ഥലത്ത് അലക്ഷ്യമായി പ്രവർത്തിക്കുന്ന വൈദികർക്ക് (സഭ ഏതായാലും) ദൈവവിളിയോ ജനസേവയോ ഒന്നും മാനദണ്ഡമല്ല. ഭേദപ്പെട്ട വരുമാനത്തിനും സുഖജീവിതത്തിനുമുള്ള ഒരു എളുപ്പവഴിയായി അവർ സഭാ ശുശ്രൂഷയെ കരുതുന്നു.. (ഈയിടെ ഒരു ചടങ്ങിനുവന്ന ശുശ്രൂഷകൻ ജോലി ആരംഭി

ക്കുന്നതിനു മുമ്പേ പറഞ്ഞു: ഞങ്ങളുടെ റേറ്റ് - രൂപയായി കൂട്ടിയിട്ടുണ്ട് കേട്ടോ!) അന്യായമായി സമ്പാദിച്ചു കൂട്ടുന്നതിന്റെ ഒരു വിഹിതം മേലധികാരികൾക്ക് കാഴ്ചവെച്ച് സ്വന്തം നില ഉറപ്പിക്കുന്ന ഒരു പരസ്പര സഹായ സഹകരണസംഘമായി അവർ വർത്തിക്കുന്നു. അവിടെ വിശുദ്ധിക്കു സ്ഥാനമില്ല; അഭിനയത്തിനും നാട്യത്തിനുമാണ് പ്രസക്തി!

സമൂഹമാധ്യമങ്ങൾ വിശേഷിച്ച് യൂട്യൂബ് ആർക്കും ആരെയും ആക്രമിക്കാവുന്ന ഒരു മൂന്നാംകിട യുദ്ധക്കളമായി ചിലർ മാറ്റിയിരിക്കുന്നു. ചാനലുകൾ ഉപജീവനമാർഗ്ഗമാക്കി മാറ്റിയ ചില "സാംസ്കാരിക നായകന്മാർ" ആരെയും അധിക്ഷേപിക്കാൻ തയ്യാറായി രംഗത്തു നിറഞ്ഞുനിൽക്കുന്നു. അവർക്കു ബദലായി ഇരകളും കോപ്പുകൂട്ടുന്നു. സംസ്കാരശൂന്യമായ പദപ്രയോഗങ്ങളും അടിസ്ഥാനരഹിതമായ ആരോപണപ്രത്യാരോപണങ്ങളുമായി അവർ വാക്പയറ്റുകൾ നടത്തുമ്പോൾ വളരുന്ന തലമുറയ്ക്ക് ലജ്ജാവഹമായ ഒരു മാതൃകയാണ് നൽകുന്നത്.

സ്വന്തം ഫാൻസ് ഗ്രൂപ്പുകളും ചാനലുകളും ഉണ്ടാക്കി വൈദികരും മേലദ്ധ്യക്ഷന്മാരുംവരെ കളത്തിലിറങ്ങിയിരിക്കുന്നുവെന്നത് ഒരു ദുഃഖസത്യമാണ്. "കേട്ടിട്ട് മിണ്ടാതിരിക്കണോ" എന്നു ചോദിക്കാം; പക്ഷേ അങ്ങനെ മിണ്ടുന്നതെല്ലാം തിരുവചനങ്ങളായി മാറുന്നില്ല എന്നുമാത്രം! അവർ വന്നിരുന്നു വിളമ്പുന്ന തരംതാണ വർത്തമാനവും സാമാന്യബുദ്ധിക്കു നിരക്കാത്ത വിശദീകരണങ്ങളും സമൂഹത്തിൽ അവരുടെ അൽപ്പമായ വിലയും 2000 വർഷത്തെ ചരിത്രം പേറുന്ന തിരുസഭയുടെ വിശുദ്ധിയുമാണ് നശിപ്പിക്കുന്നത്! (2017-ലെ സുപ്രീം കോടതിവിധി വായിച്ച പാത്രിയർക്കീസ് ബാവയുടെ മനസ്സ് വിഷമിച്ചതുകൊണ്ടാണ് വെള്ളപ്പൊക്കവും കൊറോണയും ഉണ്ടായതെന്ന് ഒരു മെത്രാൻ പ്രസംഗിച്ചതു കേട്ടു; മറുവശത്ത്, കർത്താവിന്റെ 12 ശിഷ്യന്മാരിൽ ഒരാൾ തെറ്റുകാരനായിരുന്നതുകൊണ്ട് വൈദികരിൽ പന്ത്രണ്ടിലൊരാൾ തെറ്റുകാരനായാൽ കാര്യമാക്കേണ്ട എന്ന ഒരു ആശ്വാസവ്യാഖ്യാനവും കേൾക്കുവാൻ ഇടയായി! ദൈവം ക്ഷമിക്കട്ടെ)

ക്രൈസ്തവസഭകളുടെ ഇന്നത്തെ അവസ്ഥയിൽ സഭാനേതൃത്വങ്ങൾ "തർശീശിൽ" നിന്ന് "നിനെവെ"യിലേക്ക് മടങ്ങണം. പഴയനിയമത്തിലെ സോദോം-ഗൊമോറ മുതലുള്ള ചരിത്രം ആവർത്തിക്കുകയാണ്. കർത്താവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ച് ജനത്തെ പറഞ്ഞു വിരട്ടുന്ന പുരോഹിതവർഗ്ഗത്തിന് അങ്ങനെയൊരു വിശ്വാസമില്ലേ എന്നു സംശയം തോന്നുന്നു! (മുല്ലപ്പെരിയാർ ഡാം നാളെ പൊട്ടും!!!)

പ്രിയ പിതാക്കന്മാരേ, കൈമുത്തുവാനും കുമ്പസ്സാരിക്കുവാനും ജനങ്ങൾ മടിക്കുന്നു. വിശുദ്ധ കുർബ്ബാന അർപ്പിക്കുന്ന കൈകളും അധരങ്ങളും വിശുദ്ധമാണോ എന്നവർ സംശയിക്കുന്നു. കുമ്പസ്സാരിപ്പിക്കുന്നവരെപ്പറ്റി കർത്താവ് വിരൽകൊണ്ട് മണലിൽ എഴുതുന്നതെന്തെന്ന് ജനം എത്തിനോക്കുന്നു. അൾത്താരകളിൽ നിങ്ങൾക്കു സമാധാനം എന്നു പറഞ്ഞതിനുശേഷം കലാപത്തിന് ആഹ്വാനം കൊടുക്കുന്നു. **കേസിനു ചെലവാക്കുന്ന പണമുണ്ടെങ്കിൽ ആവശ്യത്തിനു പള്ളികൾ പണിയാമെന്നും സാമൂഹ്യസേവനം നടത്താമെന്നും വിശ്വാസികൾ തിരിച്ചറിയുന്നു.** കാലിനടിയിൽനിന്നു മണ്ണു ചോരുന്നു; "മേനേ മേനേ തേക്കൽ ഉപർസീൻ" എന്ന ചുവരെഴുത്തു തെളിഞ്ഞു വരുന്നു.

സന്യാസജീവിതത്തിലേക്കു കടന്നുവന്ന ചില വൈദികർ കുടുംബജീവിതത്തിന്റെ മാധുര്യവും ശരീരത്തിന്റെ ആസക്തികളും മനസ്സിലാക്കി ഏദൻതോട്ടത്തിലെ പഴത്തിലേക്കു നോക്കുന്നു. അവർ അവിഹിത മാർഗ്ഗങ്ങളിൽ ചരിക്കുന്നതിനു പകരം കത്തോലിക്കാ-ഓർത്തഡോക്സ് സഭകൾ അവർക്കു വിവാഹജീവിതം അനുവദിക്കുന്നതല്ലേ നല്ലത്? (അങ്ങനെ അനുവാദം നൽകിയ ചുരുക്കം ചില സംഭവങ്ങൾ ഉണ്ടല്ലോ). ഒന്നിലേറെ ബന്ധങ്ങൾ ഉള്ളവർക്ക് കുപ്പായത്തിൽനിന്നു തന്നെ സ്വാതന്ത്ര്യം നൽകുന്നതും നന്നായിരിക്കും.

വിശുദ്ധസ്ഥലത്തെ ഉപയോഗപ്പെടുത്തി മ്ലേച്ഛത പ്രവർത്തിക്കാതിരിക്കുക. വൈദികവൃത്തി ഹീനപ്രവൃത്തികൾക്കുള്ള മറയാകാതിരിക്കട്ടെ. സഭ മ്ലേച്ഛന്മാരുടെ കളിക്കളമാകാതിരിക്കട്ടെ. **യറുശലേം ദേവാലയത്തിലെ ചാട്ടവാർ വെറും കഥയല്ല; യാഥാർത്ഥ്യമായിരുന്നു.** *"വായിക്കുന്നവൻ ചിന്തിച്ചുകൊള്ളട്ടെ."* ◎

**വീക്ഷണം**

**ഡോ. റിജു തോമസ് IRS**



# The Assembly For Integration

*മലങ്കര ഓർത്തഡോക്സ് സഭാ പരമാദ്ധ്യക്ഷൻ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ തിരുമേനിയുടെ മഹനീയക്ഷണം സ്വീകരിച്ച് കോട്ടയം ദേവലോകം അരമനയിൽ സമ്മേളിച്ച ക്രൈസ്തവസഭാ മേലദ്ധ്യക്ഷന്മാരോടും സമുദായ പ്രമുഖരോടും ഡോ. റിജു തോമസ് നടത്തിയ കാലിക പ്രധാനമായ പ്രഭാഷണം...*

*ഇത്രയും ശക്തമായ, ഇത്രയും സ്വാധീന ശേഷിയുള്ള, ഇത്രയും അനന്ത സാധ്യതയുള്ള ഒരു സദസ്സിനെ അഭിസംബോധന ചെയ്യുവാൻ എനിക്ക് അതിയായ അഭിമാനവും ആഹ്ലാദവും ഉണ്ട്. അതിനു തന്ന അനന്തകൃപയ്ക്കായി ഞാൻ ദൈവത്തെ സ്തുതിക്കുകയും ഇതിലേക്ക് സ്നേഹപൂർവ്വം ക്ഷണിച്ച പരിശുദ്ധ പിതാവിനോടുള്ള നന്ദിയും സ്നേഹവും അറിയിക്കുകയും ചെയ്യുന്നു.*

*കേരളത്തിലെ മുഴുവൻ വിശ്വാസി സമൂഹത്തിന്റെ ആത്മീയ ആചാര്യന്മാരും ആത്മീയ ചിന്താധാരയിലെ മാർഗ്ഗദർശികളും ഇന്നിവിടെ ഒരുമിച്ചു കൂടിവന്നിരിക്കുന്നത് നയനാനന്ദകരവും അവരുടെ വാക്കുകൾ മനസ്സിന് കുളിർമ്മയേകുന്നതുമാണ്. സഹോദരന്മാർ ഒത്തൊരുമിച്ചു വസിക്കുന്നത് എത്ര ശുഭവും എത്ര മനോഹരവും ആകുന്നു എന്ന് ഞാൻ മനസ്സിൽ നിരൂപിക്കുന്നു. നിങ്ങളുടെ വാക്കുകൾക്ക് ബലം പകരുവാനായി ജനഹൃദയങ്ങളിൽ അഭിപ്രായ രൂപീകരണത്തിന് എക്കാലവും വലിയ പങ്കു വഹിക്കുന്ന ഉന്നതരായ മാധ്യമ സുഹൃത്തുക്കളും ഇന്നിവിടെ സന്നിഹിതരായിരിക്കുന്നതും ആഹ്ലാദകരം തന്നെ. നിങ്ങൾ എല്ലാവരും ഒരേ മനസ്സോടെ, ഒന്നിച്ചു നിന്ന്, ഒരേ ദിശയിലേക്ക് നോക്കിയാൽ ഈ സമൂഹത്തിൽ ഉണ്ടാകാവുന്ന രൂപാന്തരം ഒന്നു മാത്രം സ്വപ്നം കണ്ടാണ് ഞാൻ ഇന്നിവിടെ നിൽക്കുന്നത്.*

ഈശ്വരസങ്കൽപ്പത്തോളം, മതങ്ങളോളം, മനുഷ്യമനസ്സിനെ സ്വാധീനിച്ചിട്ടുള്ള മറ്റൊന്നും ഉണ്ടായിട്ടില്ല എന്ന് ലോകചരിത്രം നോക്കിയാൽ നമുക്ക് കാണാവുന്നതാണ്. എല്ലാ മതങ്ങളും ആത്യന്തികമായി മനുഷ്യനന്മയും ഉന്നമനവും സമൂഹത്തിൽ ഐക്യവും സമാധാനവും ആണ് ലക്ഷ്യമാക്കുന്നത് എന്നും നമുക്കറിയാം. നമ്മുടെ വിശുദ്ധഗ്രന്ഥങ്ങളും തത്ത്വസംഹിതകളും ഏറ്റവും ഉത്തമ ചിന്താധാരകളാൽ സമൃദ്ധമാണ്. എന്നാൽ മതങ്ങളുടെ പേരിലും ദൈവങ്ങളുടെ പേരിലും ഉണ്ടായിട്ടുള്ള കാലുഷ്യവും രക്തച്ചൊരിച്ചിലും ജീവഹാനിയും ദൈവങ്ങളെപ്പോലും സങ്കടപ്പെടുത്താൻ പോന്നതാണ് എന്നതും ഒരു വസ്തുതയാണ്. And.. this did not start yesterday or today. This has been there from time immemorial. In fact, I am reminded of the words of Swami Vivekananda in his acclaimed speech in the World Parliament of Religions in 1893 –130 years ago–where he mentions this, and I quote:

*"Sectarianism, bigotry, and its horrible descendant, fanaticism, have long possessed this beautiful earth. They have filled the earth with violence, drenched it often and often with human blood, destroyed civilization and sent whole nations to*

*despair. Had it not been for these horrible demons, human society would be far more advanced than it is now. But their time is come; and I fervently hope that the bell that tolled this morning in honor of this convention may be the death-knell of all fanaticism, of all persecutions with the sword or with the pen, and of all uncharitable feelings between persons wending their way to the same goal."*

Adding two words–digital tools–in addition to the pen and the sword, it stands relevant even to this day.

സഹിഷ്ണുതയും സാർവത്രിക സ്വീകാര്യതയും ലോകത്തെ പഠിപ്പിച്ച ഒരു പൈതൃക സംസ്കാരത്തിന്റെ ഭാഗമാണ് നമ്മൾ ഓരോരുത്തരും എന്നതിൽ ഞാൻ അഭിമാനം കൊള്ളുന്നു. ഹിന്ദുവും മുസൽമാനും ക്രൈസ്തവനും ബുദ്ധ സിഖ് ജൈനമതസ്ഥരും ഏകോദര സഹോദരങ്ങളെപ്പോലെ കഴിയുന്ന മണ്ണാണിത്. ലോകത്തിന്റെ പല ഭാഗങ്ങളിലും മനുഷ്യൻ പീഡിപ്പിക്കപ്പെട്ട സമയത്ത് - അത് യെരുശലേമിലെ രണ്ടാം വിശുദ്ധ ദേവാലയത്തിന്റെ തകർച്ചയോടെ പലായനം ചെയ്ത യിസ്രായേല്യർക്കായാലും പേർഷ്യയിൽനിന്ന് പലായനം ചെയ്ത പാഴ്സികൾക്കായാലും - അഭയം നൽകിയിട്ടുള്ള മണ്ണാണിത്. ക്രൈസ്തവമതത്തെയും ഇസ്ലാം മതത്തെയും ഈ മണ്ണിൽ ആവിർഭവിച്ച ഹൈന്ദവ ബുദ്ധ ജൈന സിഖ് മതങ്ങളുടെ ഇടയിലേക്ക് രണ്ടു കയ്യും നീട്ടി സ്വീകരിച്ച കലർപ്പില്ലാത്ത സ്നേഹത്തിന്റെ മണ്ണാണിത്.

"മാറ്റമില്ലാത്തതായി ഒന്നേ ഉള്ളൂ; അത് മാറ്റമാണ്" എന്ന കവിവചനം ഓർമ്മപ്പെടുത്തിക്കൊണ്ട് ലോകം അതിവേഗം മാറിക്കൊണ്ടേയിരിക്കുന്നു. ലോകം മുഴുവനും ഇന്ന് നമ്മുടെ വിരൽതുമ്പിലേക്കു ചുരുങ്ങുന്നതിനനുസരിച്ച് നമ്മുടെ യുവതലമുറ കൊക്കൂണുകളിലേക്കു ഒതുങ്ങിക്കൂടുന്ന കാലം. ലോകത്തിന്റെ അങ്ങേ കോണിൽ നടക്കുന്ന സംഭവങ്ങൾ തൽസമയം കാണുമ്പോഴും തന്റെ അടുത്ത് നിൽക്കുന്ന സഹോദരന്റെ ആവശ്യങ്ങൾ തിരിച്ചറിയാനാവാത്ത ഒരു കാലം. പഠനവും നിർമ്മിത ബുദ്ധിയും വളരുന്നതിനനുസരിച്ചു മതനിരാസവും സമൂഹത്തിലെ വ്യവസ്ഥാപിത രീതികളുടെ നിരാകരണവും വളരെ വ്യാപകമാവുന്ന ഒരു കാലം.

ഛിദ്രശക്തികൾ മതത്തിന്റെയും വർണ്ണത്തിന്റെയും വർഗ്ഗത്തിന്റെയും പേരിൽ ലോകമെമ്പാടും വെറുപ്പിന്റെയും വിധ്വംസകപ്രവർത്തനങ്ങളുടെയും വിഷവിത്തുകൾ വിതയ്ക്കുന്നതും നാം കാണുന്നുണ്ട്. ഈ കൊച്ചുകേരളത്തിൽ പോലും ഇന്നലെകളിലെ മനുഷ്യരും കുടുംബങ്ങളും സമൂഹങ്ങളും തമ്മിലുള്ള ഇഴയടുപ്പം കുറഞ്ഞു വരുന്നതും നമുക്ക് അനുഭവവേദ്യമാണ്. സർവ സമ സദ്ഭാവനയുടെ ഈറ്റില്ലം എന്നറിയപ്പെടുന്ന നമ്മുടെ നാട്ടിലും കാലുഷ്യത്തിന്റെ കറ പുരുണ്ടു തുടങ്ങിയിരിക്കുന്നു. ഇത്തരുണത്തിലാണ് ഇതുപോലെയുള്ള ഉദ്യമങ്ങളും സംരംഭങ്ങളും ഏറ്റവും കാലോചിതമാകുന്നത്.

പരസ്പരസ്പർദ്ധ സമൂഹത്തെ പിന്നോട്ടടിക്കും എന്നതുപോലെ തന്നെ പരസ്പര പൂരകങ്ങളായ മത സാമുദായിക സമൂഹങ്ങൾ പുരോഗതിക്കു ത്വരകങ്ങളായി മാറും എന്നതും വാസ്തവമാണ്. അതിനു നമ്മുടെ മുന്നിൽ തന്നെ നല്ല ചില ഉദാഹരണങ്ങൾ ഉണ്ട്. അടിസ്ഥാന വിദ്യാഭ്യാസത്തിന്റെ കേരള മോഡൽ അടുത്ത കാലംവരെ ഭാരതത്തിൽ മാത്രമല്ല ആഗോളതലത്തിൽ തന്നെ ശ്രദ്ധിക്കപ്പെട്ടതും ശ്ലാഘിക്കപ്പെട്ടതുമാണ്. എന്താണ് കേരള മോഡൽ വിജയിക്കാനുള്ള കാരണം? കേരളത്തിലെ പ്രജാതല്പരരായ രാജാക്കന്മാർ വിദ്യാഭ്യാസ കാര്യത്തിൽ ശ്രദ്ധ ചെലുത്തിയിരുന്നു എന്ന് നമുക്ക് അറിയാം. ക്രിസ്ത്യൻ മിഷനറിമാരുടെയും ക്രിസ്തീയ സഭകളുടെയും നേതൃത്വത്തിൽ അനേകം പള്ളിക്കൂടങ്ങളും മറ്റ് വിദ്യാഭ്യാസ സ്ഥാപനങ്ങളും സ്ഥാപിക്കപ്പെട്ടു.

കേരള ജനതയ്ക്ക് മുന്നിൽ ഇങ്ങനെ വിദ്യാഭ്യാസത്തിന്റെ വാതിലുകൾ മലർക്കെ തുറന്നിടുന്നതിന്റെ അനന്ത സാധ്യത മുന്നിൽ കണ്ട് അതിനെ ഒരു നല്ല മാതൃകയാക്കി മറ്റു സമുദാ

യങ്ങളും അതിനെ ആവേശത്തോടെ പിന്തുടർന്നു. എൻഎസ്എസിന്റെയും ശ്രീനാരായണ ധർമ്മ പരിപാലന സംഘത്തിന്റെയും മുസ്ലിം എഡ്യൂക്കേഷൻ സൊസൈറ്റിയുടെയും നേതൃത്വത്തിൽ അങ്ങനെ അനേകം വിദ്യാഭ്യാസ സ്ഥാപനങ്ങൾ കേരളത്തിൽ അങ്ങോളം ഇങ്ങോളം വിദ്യാഭ്യാസത്തിന്റെ പരിമളം ജനങ്ങളിലേക്ക് എത്തിച്ചു കൊടുത്തപ്പോൾ കേരളം ഭാരതത്തിലെ ആദ്യത്തെ സമ്പൂർണ്ണ സാക്ഷരതയുള്ള സംസ്ഥാനമായി മാറുന്ന കാഴ്ച നാം കണ്ടു. പരസ്പരപൂരകങ്ങളായി മത സമുദായ സമൂഹങ്ങൾ ഒരുമിച്ച് നിന്നപ്പോൾ ഒരു ദേശത്തിന്റെ, ഒരു ജനതയുടെ തന്നെ ഉയർച്ചയ്ക്കും ഉന്നമനത്തിനും നാം സാക്ഷ്യം വഹിച്ചു. ഈ ദിശാബോധത്തിന്റെ സമന്വയമാണ് കേരള മോഡലിന്റെ ആധാരശില.

പ്രാഥമിക ആരോഗ്യരംഗത്ത് ലോകത്തിലെ ഏതൊരു വികസിത രാജ്യത്തോടും കിടപിടിക്കുന്ന കേരളത്തിന്റെ ഉത്തമമായ മോഡലിന്റെ ജനിതക ഘടനയും ഇതുതന്നെ ആണ്.

ഞാൻ പറഞ്ഞു വരുന്നത്, ഈ ദൃഷ്ടാന്തങ്ങൾ നമ്മെ പഠിപ്പിക്കുന്നത് എവിടെ മത സമുദായ സമൂഹങ്ങളുടെ പരസ്പര സഹകരണം സാധ്യമാകുന്നോ അവിടെയെല്ലാം വികസനവും ഉന്നതിയും പ്രാപ്തമാകും എന്നത് തന്നെ ആണ്.

സുന്ദരിയായ ഒരു യുവതിയുടെ മുഖം വരയ്ക്കുന്ന ചിത്രകാരനോ ശില്പിയോ ചർമ്മകാന്തിയിൽ മാത്രം ശ്രദ്ധിച്ചാൽ പോരാ; നല്ല മിഴിവൊത്ത മിഴികളും ചുണ്ടുകളും നാസികയും ഇടതൂർന്ന കാർകൂന്തലും, അങ്ങനെ ഓരോന്നും അതാതിന്റെ അളവിലും അനുപാതത്തിലും കലയിലേക്കു കടന്നുവന്നാൽ മാത്രമേ മനസ്സിലുള്ള സൗന്ദര്യത്തിന്റെ മുഖകാന്തി അതേ രൂപത്തിലും ഭാവത്തിലും പ്രതിഫലിപ്പിക്കുവാൻ സാധിക്കുകയുള്ളൂ എന്നതുപോലെ തന്നെ, ഓരോ സമൂഹവും അതിന്റെ സ്ഥാനത്ത് ഏറ്റവും മേന്മയേറിയ രീതിയിൽ പ്രശോഭിച്ചാൽ മാത്രമേ കേരളത്തിന്റെ സൃഷ്ടി സൗന്ദര്യം നിറഞ്ഞതാവൂ. അവയിൽ ഒന്നെങ്കിലും ഇല്ലെങ്കിൽ സൃഷ്ടി അപൂർണ്ണമായിരിക്കുമെന്നും നമ്മൾ മനസ്സിലാക്കണം.

എന്നാൽ എല്ലാക്കാര്യങ്ങളിലും സർക്കാരുകളെ ആശ്രയിക്കുന്നത് ശരിയല്ല. നിങ്ങൾ ഓരോരുത്തരുടെയും പ്രഭാവത്തിലും നേതൃത്വപാടവത്തിലും ആണ് എനിക്ക് പ്രതീക്ഷ. പലപ്പോഴും അത്യാവശ്യഘട്ടങ്ങളിൽ പ്രാദേശിക കൂട്ടായ്മകൾ ആണ് ഗുണപരമായ മാറ്റങ്ങൾ ഉണ്ടാക്കുക എന്നത് നാം കണ്ടിട്ടുണ്ടല്ലോ.

Let us take the case of the unprecedented Kerala floods of 2018. Even before the Government machinery could actually do anything substantial, it was the leadership initiatives by the local people across the flood hit parts of Kerala that made meaningful contributions to keep people safe and secure. Everyone irrespective of caste, creed, religion or status worked as a team. I was fortunate enough to have first hand experience on how local leaderships and effective networks help maintain peace and harmony, while initiating sustainable development activities in various areas.

That is precisely why I consider this brainstorming session of the leaders and influencers to be very important in shaping the Kerala of tomorrow. May I humbly suggest that **this should translate into a regular mechanism and a permanent body where the religious leaders can come together on a single platform and discuss things often.** Let this bonhomie percolate down to the grass–roots level where multiple channels of cooperation and collaboration can be instituted to identify common goals and sustainable action plans for social emancipation. This not only avoids working in silos, but also complements each other to create a force multiplier effect in these activities.

It is a well acknowledged fact that fringe elements in every sect tend to foment

trouble. Unless the majority takes up a firm and clear stand and condemn the undesirables, it tends to be perceived as a tacit support for the same. It may be that more injury is created by the silence of the noble than by the ones who perpetrate it.

Effective and continuous communication can not only build strong foundations of trust, but also function as effective mitigation mechanism in times of conflict. This will enable groups to be more proactive than reactive, while enabling them to contain knee jerk reactions. With such a proactive leadership in place, potentially disruptive issues can be immediately flagged and the concerned leaders can contact over their hotlines to discuss quick solutions, preventing them from getting fulminant or recurrent. This can also prevent opportunistic political dispensations as well as fringe elements taking advantage of the situation. This will again help avoid discrimination and marginalization of affected communities.

That is not all.

മതങ്ങൾക്കിടയിലുള്ള സ്നേഹസംവാദങ്ങളും ചിന്താധാരകളുടെ സമന്വയവും ഒരു വഴിക്കു നടക്കട്ടെ... നമുക്ക് ചുറ്റും കാണുന്ന ഹൃദ്യമായ മതസൗഹാർദ്ദത്തിന്റെ, സഹിഷ്ണുതയുടെ, പരസ്പര ബഹുമാനത്തിന്റെ ഒരുപാട് കഥകൾ തലമുറകളിൽനിന്ന് തലമുറകളിലേക്ക് പകർന്നു കൊടുക്കണം. ചുറ്റും കാണുന്ന എല്ലാവരിലും ദൈവത്തിന്റെ അംശം കുടികൊള്ളുന്നു എന്ന തിരിച്ചറിവ് അവരോടുള്ള പെരുമാറ്റത്തിൽ ഉടലെടുക്കുമ്പോൾ നമ്മളെല്ലാം ഏകോദര സഹോദരങ്ങളാണെന്നും ലോകമെന്ന തറവാടിന് തുല്യ അവകാശികൾ ആണെന്നും മനസ്സിലാവുകയും ലോകാ സമസ്താ സുഖിനോ ഭവന്തു എന്ന പ്രാർത്ഥനയിലേക്ക്, മനോഭാവത്തിലേക്ക് വളരുകയും ചെയ്യും.

അതിനോടൊപ്പം തന്നെ പ്രധാനമാണ് സമൂഹത്തിന്റെ അടിത്തട്ടുവരെ എത്തിച്ചേരുന്ന ക്രിയാത്മക പ്രവർത്തനങ്ങൾ ഉണ്ടാവുക എന്നത്. കാരണം, മതമോ വിശ്വാസമോ കേവലമൊരു ആദ്ധ്യാത്മിക തലത്തിൽ മാത്രമല്ല ഇന്നത്തെ തലമുറ കാണുന്നത്. അവരുടെ പ്രശ്നങ്ങളും പ്രയാസങ്ങളും മനസ്സിലാക്കി അവരെ ചേർത്ത് പിടിക്കുന്ന ഒരു ആത്മീയ നേതൃത്വത്തിലേക്കാണ് അവർ ഉറ്റുനോക്കുന്നത്.

വളർന്നു വരുന്ന കുറ്റകൃത്യങ്ങളും, നമ്മുടെ യുവതലമുറകളെ കാർന്നു തിന്നുന്ന ലഹരിയുടെ നീരാളിപ്പിടുത്തവും, സാമ്പത്തികമായും സാമൂഹികമായും ഉള്ള ഉച്ചനീചത്വങ്ങളും, പ്രവാസികളുടെയും പ്രവാസം കഴിഞ്ഞെത്തുന്നവരുടെയും പ്രശ്നങ്ങളും, അഴിമതി, സ്വജനപക്ഷപാതം എന്നിവയും ഉൾപ്പെട്ട എല്ലാ ജനകീയ വിഷയങ്ങളിലും ഈ കൂട്ടായ്മ കൃത്യമായ നിലപാടുകളും പരസ്പര സഹകരണത്തോടെ ജനതയെ കൈപിടിച്ചുയർത്തുവാനുള്ള കർമ്മപദ്ധതികളും ഉണ്ടാക്കി എടുക്കണം.

50 ശതമാനത്തിൽ അധികം വരുന്ന 30 വയസ്സിന് താഴെയുള്ള തലമുറയാണ് നാളെയുടെ ഭാവി. അവരുടെ മാനസിക വൈകാരിക ഭൗതിക ആവശ്യങ്ങളിൽ ക്രിയാത്മക ഇടപെടലുകൾ നടത്തി അവരെ കരുതുവാനും അവശ്യ സമയങ്ങളിൽ നയിക്കുവാനും കൂടെ നിർത്തുവാനും സാധിക്കണം. അതുപോലെ തന്നെ ആ സ്പെക്ട്രത്തിന്റെ അങ്ങേ തലയ്ക്കൽ വാർദ്ധക്യത്തിന്റെ ഒറ്റപ്പെടലിൽ ബുദ്ധിമുട്ടുന്ന ഒരു തലമുറയോടൊപ്പം അൽപ്പസമയം ചിലവഴിക്കാനും അവർക്കുവേണ്ട അത്യാവശ്യ കാര്യങ്ങളിൽ സഹായഹസ്തങ്ങൾ ആകുവാനും നമുക്ക് സാധിക്കണം.

ചുറ്റുമുള്ള സഹോദരങ്ങളിലേക്ക് നോക്കുക. ഭവനരഹിതർക്കു ഭവനങ്ങളായും, വിശക്കുന്നവനു ആഹാരമായും, ദാഹിക്കുന്നവന് കുടിവെള്ളമായും, പഠനം മുടങ്ങിപ്പോയവർക്കു

*(ശേഷം പേജ് 29)*

**കൽപടവുകൾ - 29**

ഫാ. ജോണി ജോർജ്
കോർ എപ്പിസ്കോപ്പാ



# ദൈവവുമായുള്ള ഏറ്റുമുട്ടലും യിസ്രായേൽ എന്ന പേരും

ഉല്പത്തിപ്പുസ്തകത്തിൽ ആദ്യന്തം കാണുന്നത് മനുഷ്യനുമായി ബന്ധം പുലർത്തുന്ന ദൈവത്തെയും അനുദിന ജീവിതത്തിൽ ദൈവത്തിൽനിന്ന് ആലോചന അന്വേഷിക്കുന്ന മനുഷ്യനെയുമാണ്. വെയിലാറിയപ്പോൾ തോട്ടത്തിൽ നടക്കാനിറങ്ങിയ ദൈവം (ഉല്പത്തി 3:8), കയീനോട് സഹോദരനായ ഹാബേൽ എവിടെയെന്ന് ചോദിക്കുന്ന ദൈവം (4:9), സൗരഭ്യവാസന ഏറ്റപ്പോൾ ഹൃദയത്തിൽ അനുതാപം ജ്വലിക്കുന്ന ദൈവം (8:21), മനുഷ്യൻ പണിത പട്ടണവും ഗോപുരവും കാണേണ്ടതിനു ഉയരങ്ങളിൽനിന്ന് താഴേക്ക് ഇറങ്ങി വന്ന ദൈവം (11:5), അബ്രാഹാമിനെ പലപ്രാവശ്യം സന്ദർശിക്കുന്ന ദൈവം, യിസഹാക്കിനെയും യാക്കോബിനെയും നിരന്തരം വ്യക്തിപരമായി നയിക്കുന്ന ദൈവം... ഇങ്ങനെയുള്ള അനേക ഉദാഹരണങ്ങൾ എടുത്തുകാണിക്കാനാവും. അതുപോലെ, വ്യക്തിപരമായ പ്രയാസങ്ങളുണ്ടാകുമ്പോൾ ദൈവവുമായി മനുഷ്യൻ സംവദിക്കുന്ന സന്ദർഭങ്ങളുമുണ്ട്: ഉദാ: "തന്റെ ഭാര്യ മച്ചിയായിരുന്നതുകൊണ്ടു യിസ്ഹാക്ക് അവൾക്കു വേണ്ടി യഹോവയോടു പ്രാർത്ഥിച്ചു; യഹോവ അവന്റെ പ്രാർത്ഥന കേട്ടു; അവന്റെ ഭാര്യ റിബെക്കാ ഗർഭം ധരിച്ചു. അവളുടെ ഉള്ളിൽ ശിശുക്കൾ തമ്മിൽ തിക്കിയപ്പോൾ അവൾ: ഇങ്ങനെയായാൽ ഞാൻ എന്തിന്നു ജീവിക്കുന്നു എന്നു പറഞ്ഞു യഹോവയോടു ചോദിപ്പാൻ പോയി" (25:21-23). ഓരോ ജീവിതാനുഭവത്തിലും ദൈവത്തെ കണ്ടുമുട്ടാനാവുമെന്ന് മനുഷ്യർ ആത്മാർത്ഥമായി വിശ്വസിച്ചിരുന്നു. ഈ പശ്ചാത്തലത്തിലാണ് യാക്കോബ് ദൈവപുരുഷനുമായി ഏറ്റുമുട്ടുന്നതും യിസ്രായേൽ എന്ന പേര് ദൈവം തന്നെ നൽകുന്നതും (ഉല്പത്തി 32:28; 35:10) നമ്മൾ കാണേണ്ടത്.

ഏശാവിന്റെ പ്രതികാരത്തിൽനിന്നു രക്ഷപ്പെടാനുള്ള തന്ത്രങ്ങൾ മെനയുന്നതിന്റെ ഭാഗമായാണ് യാക്കോബ് യബ്ബോക്ക് കടവ് കടന്ന് ആറ്റിനക്കരെ ഭാര്യമാരെയും മക്കളെയും എത്തിക്കുന്നത്. അതിനുശേഷം തനിച്ചായിരിക്കുമ്പോഴാണ് ദൈവവുമായി മൽപ്പിടുത്തം നടത്തിയത്. പെനിയേൽ (അർത്ഥം – ദൈവവദനം) എന്ന സ്ഥലം പിന്നീട് ഒരു ആരാധനാ കേന്ദ്രമായിത്തീർന്നു എന്നു ചരിത്രം. ശക്തമായ ഒരു ആത്മീയ പോരാട്ടത്തിനൊടുവിലാണ് യാക്കോബിന് വിജയം ഉണ്ടാകുന്നത്. "എന്നെ വിടുക; ഉഷസ്സ് ഉദിക്കുന്നുവല്ലോ എന്നു അവൻ പറഞ്ഞതിന്: നീ എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ വിടുകയില്ല എന്നു അവൻ പറഞ്ഞു. നിന്റെ പേർ എന്തു എന്നു അവൻ അവനോടു ചോദിച്ചതിന്: യാക്കോബ് എന്നു അവൻ പറഞ്ഞു. നീ ദൈവത്തോടും മനുഷ്യരോടും മല്ലുപിടിച്ചു ജയിച്ചതുകൊണ്ടു നിന്റെ പേർ ഇനി യാക്കോബ് എന്നല്ല യിസ്രായേൽ എന്നു വിളിക്കപ്പെടും എന്ന് അവൻ പറഞ്ഞു. അവിടെവെച്ച് അവനെ അനുഗ്രഹിച്ചു. ഞാൻ ദൈവത്തെ മുഖാമുഖമായി കണ്ടിട്ടും എനിക്കു ജീവഹാനി വന്നില്ല എന്നു യാക്കോബ് പറഞ്ഞ്, ആ സ്ഥലത്തിനു 'പെനീയേൽ' എന്നു പേരിട്ടു." (32:26-30). "യാക്കോബ് പദ്ദൻ-അരാമിൽനിന്നു വന്ന ശേഷം ദൈവം അവനു പിന്നെയും പ്രത്യക്ഷനായി അവനെ അനുഗ്രഹിച്ചു. ദൈവം അവനോടു: നിന്റെ പേർ യാക്കോബ് എന്നല്ലോ; ഇനി നിനക്കു യാക്കോബ് എന്നല്ല യിസ്രായേൽ എന്നു തന്നെ പേരാകേണം എന്നു കല്പിച്ച് അവനു യിസ്രായേൽ എന്നു പേരിട്ടു." (35:9-10).

യിസ്രായേൽ ഒരു പേരു മാത്രമല്ല; പിന്നീട് അത് ഒരു ജനതയുടെയും വിശ്വാസി സമൂഹ

ത്തിന്റെയും ഒരു രാഷ്ട്രത്തിന്റെയും പേരായി മാറി. വിവിധ തരത്തിൽ കാണപ്പെടുന്ന ഒരു നാമം. വിവിധ തരത്തിൽ, എന്നാൽ പരസ്പരം ബന്ധപ്പെട്ടു കാണുന്ന ഒരു നാമം. യിസ്രായേൽ എന്ന എബ്രായ പദത്തിന് “ദൈവത്തോട് മല്ലു പിടിക്കുന്നവൻ” (ദൈവം ശണ്ഠ കൂടുന്നു, ദൈവവുമായി ശണ്ഠ കൂടുന്നവൻ) എന്നും “മല്ലിട്ട് മുന്നേറുന്ന ഉദ്യമത്തിൽ ദൈവം പങ്കാളിയാകും” എന്നുമാണ് അർത്ഥം കൊടുത്തു കാണുന്നത്. മറ്റൊരു വ്യാഖ്യാനം “ദൈവത്തെയും ദൈവജനത്തെയും എതിർക്കുന്ന ശക്തികളെ ദൈവം തോൽപ്പിക്കട്ടെ” എന്നാണ്. പിന്നീട് യിസ്രായേൽ എന്ന് അറിയപ്പെടുന്നത് യാക്കോബിന്റെ പന്ത്രണ്ട് പുത്രന്മാരുടെയും രണ്ട് പൗത്രന്മാരുടെയും (എഫ്രയീം, മനശ്ശെ) പേരുകളിലുമായിരുന്നു. യാക്കോബിന്റെ നിര്യാണശേഷം കുറെ വർഷങ്ങൾ കഴിഞ്ഞപ്പോൾ ചില പ്രത്യേക ഗോത്രങ്ങളിൽപ്പെട്ടവർ ''യിസ്രായേൽ ജനം'' എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി. യഹോവയായ ഏകദൈവത്തിലുള്ള വിശ്വാസം, ആരാധനാ ജീവിതത്തിലുള്ള നിഷ്ഠ, എന്നിവ ഈ ജനത്തിന്റെ സാമൂഹ്യവും മതപരവുമായിരുന്ന ജീവിതത്തിന്റെ മുഖ്യഘടകങ്ങളായിരുന്നു. ബി. സി. 1230-ലെ ഈജിപ്തിലെ മെർനപ്താസ്സിലെ ഒരു ശിലാലിഖിതത്തിൽ യിസ്രായേൽ എന്ന പേരിൽ ഒരു ജനതയെപ്പറ്റിയുള്ള പരാമർശമുണ്ട്. ഇക്കാലത്തായിരുന്നു മോശെയുടെ നേതൃത്വത്തിൽ യാക്കോബിന്റെ പിൻഗാമികളെ മിസ്രയീമിൽ നിന്ന് വാഗ്ദത്തനാട്ടിലേക്ക് നയിച്ചത്. യിസ്രായേലിലെ 12 ഗോത്രക്കാർ കനാനിൽ പിന്നീട് യിസ്രായേൽക്കാർ എന്നു അറിയപ്പെട്ടു. കനാനിൽ ആദ്യം വന്നു പാർത്തപ്പോൾ യിസ്രായേൽ എന്ന് അറിയപ്പെട്ടിരുന്നില്ല.

ഒരു രാഷ്ട്രം എന്ന നിലയിൽ യിസ്രായേൽ രൂപീകൃതമായത് യിസ്രായേലിലെ ആദ്യ രാജാവായിരുന്ന ശൗലിന്റെ കാലം മുതലാണ്. എന്നാൽ എല്ലാ ഗോത്ര വിഭാഗങ്ങളെയും ചേർത്ത് ശക്തമായ ഒരു രാഷ്ട്രമായി ഉയർന്നത് ദാവീദ് രാജാവിന്റെ കാലത്തായിരുന്നു (2 ശമുവേൽ 5:1-5). യരൂശലേം യിസ്രായേലിന്റെ തലസ്ഥാനവും മുഖ്യ ആരാധനാ കേന്ദ്രവുമായി ത്തീർന്നു. ദാവീദിന്റെ പുത്രനായ ശലോമോന്റെ കാലത്ത് യരൂശലേം ദേവാലയപണി പൂർത്തിയാക്കി. അദ്ദേഹത്തിന്റെ കീഴിൽ യിസ്രായേൽ അക്കാബാ ഉൾക്കടൽ, ഈജിപ്തിന്റെ വടക്കേ അതിർത്തി എന്നിവ മുതൽ കാദേശും ഉത്തര സിറിയയിലെ യൂഫ്രട്ടീസ് നദി വരെയും വിസ്തൃതമായിരുന്നു.

ശലോമോൻ രാജാവിന്റെ മരണശേഷം ബി. സി. 924-ൽ യിസ്രായേലിനെ അശൂരുകാരും ബാബിലോണിയക്കാരും ആക്രമിക്കുകയും ആളുകളെ അടിമകളാക്കുകയും ചെയ്തു. അനേകരെ മറ്റ് രാജ്യങ്ങളിലേക്ക് നാടുകടത്തി. ഇക്കാലം പ്രവാസകാലം എന്നു അറിയപ്പെടുന്നു. പ്രവാസകാലത്തിനുശേഷം യഹൂദായിലേക്ക് മടങ്ങിവന്ന യിസ്രായേല്യരെ ആദ്യം പാർസികളും പിന്നീട് യവനരും ഭരിച്ചു. ഇക്കാലത്ത് അവർ ‘യഹൂദന്മാർ’ (Jews) എന്ന പേരിൽ അറിയപ്പെട്ടു. “ജൂഡിയ” എന്ന യവന-ലത്തീൻ വാക്കിൽ നിന്നാണ് ഈ പേര് ഉണ്ടായിട്ടുള്ളത്. അടിസ്ഥാനപരമായ അർത്ഥം ‘വിശ്വാസി’ എന്നും ‘കർത്താവിനെ സ്തുതിക്കുന്നവൻ’ എന്നുമാണെന്ന് കാണുന്നു. യിസ്രായേൽക്കാരനെ ആദ്യമായി യഹൂദൻ എന്ന് വിളിച്ചു കാണുന്നത് മൊർദ്ദെഖായിയെക്കുറിച്ച് പറയുമ്പോഴാണ്. (എസ്ഥേർ 2:5;3:4). യേശുവിന്റെ കാലത്ത് യിസ്രായേലിനെ ഭരിച്ചിരുന്നത് റോമാക്കാരായിരുന്നു. എന്നാൽ ദൈവത്തിന്റെ വിശുദ്ധ ജനമായി സ്വയം കരുതുകയും ജീവിതക്രമങ്ങളിൽ അത് പാലിക്കുകയും ചെയ്തവരായിരുന്നു യഹൂദന്മാർ.

ഏകദൈവമായ യഹോവയിൽ വിശ്വസിച്ച് അവനെ ആരാധിക്കുന്ന ഒരു ജനമായി അബ്രാഹാം മുതൽ യാക്കോബ് വരെയുള്ള പിതാക്കന്മാരാൽ നയിക്കപ്പെട്ട, എബ്രായർ, യിസ്രായേൽ എന്നിങ്ങനെ പേർ വിളിക്കപ്പെട്ടവരുടെ ജീവിതകഥയാണ് ഉല്പത്തിപ്പുസ്തകത്തിലുള്ളത്. യാക്കോബിന്റെ പുത്രന്മാരിലൊരാളായ യോസേഫിന്റെ മിസ്രയീമിലുള്ള ജീവിതത്തെയും യിസ്രായേൽക്കാരുടെ അടിമത്വത്തെയും അവരുടെ സ്വാതന്ത്ര്യത്തെയും അനാവരണം ചെയ്യുകയാണ് ഉല്പത്തി അവസാന അദ്ധ്യായങ്ങളിലും മറ്റ് പഞ്ചഗ്രന്ഥങ്ങളിലും. ◎

**സാമൂഹ്യപാഠം**

തോമസ് ഏബ്രഹാം





# ക്രിമിനലുകളുടെ മനഃശാസ്ത്രം

**ചി**ലർ ജന്മനാ ക്രിമിനലുകളാണ്, ജീനിന്റെ ആധിപത്യം കൊണ്ട്. പൂർവികരിൽ നിന്നുള്ള സ്വഭാവപ്പകർച്ച നമുക്കു തടയാനാവാത്ത ഒരു ജനിതകപ്രക്രിയയാണ്. ചിലർ ബാല്യകാല ജീവിതത്തിലെ അസ്വസ്ഥതകളിൽ നിന്നും കുടുംബ ജീവിതത്തിൽ ഉണ്ടാകുന്ന നിഷേധങ്ങളിൽ നിന്നും കുറ്റകൃത്യപ്രേരണയിലേക്കു വഴുതി വീഴുന്നു. നമ്മൾ കൂടുതൽ കണ്ടു വരുന്നതും ഒന്നു ശ്രദ്ധിച്ചാൽ നിയന്ത്രിക്കാൻ സാധിക്കുന്നതുമായ ഒരു സ്വഭാവമാറ്റമാണത്. മദ്യപാനവും അസാന്മാർഗിക പ്രവർത്തനങ്ങളും പീഡനങ്ങളും ആത്മഹത്യാപ്രേരണകൾക്കും ക്രൂരതകൾക്കും വിത്തു പാകുന്നുണ്ട്.

സമ്പത്തിനായുള്ള ആർത്തിയും വൈകാരിക ജീവിതത്തിന്റെ അഭിനിവേശവും മനസ്സിൽ കുറ്റകൃത്യത്തെ താലോലിക്കുന്നു. പ്രലോഭകരുടെ ചട്ടുകങ്ങൾ ആകുന്നവർക്കും സാധാരണ ബ്രെയിനിന്റെ പ്രവർത്തനമല്ല പ്രത്യക്ഷത്തിൽ ഉള്ളത്. ക്രിമിനലുകളുടെ ഫ്രോണ്ടൽ ലോബിന് ആകൃതി വ്യത്യാസം കാണുന്നതായി ഗവേഷണ പഠനം വിലയിരുത്തിയിട്ടുണ്ട്. ആരെയും ഭയപ്പെടാത്ത പ്രകൃതം മാനസികവിഭ്രാന്തി തന്നെയാണ്.

കൊലപാതകം ചെയ്യുന്നവരുടെ ബ്രെയിനിൽ ഉൾക്കൊണ്ടിരിക്കുന്ന സ്വഭാവം കൊലപാതകത്തിന്റെ ആസ്വാദ്യതയും ആർത്തിയുമാണ്. പീഡനവും ബലാത്സംഗവും ആസ്വാദനത്തിനുപരി ക്രൂരതയിലും തിമിർക്കുന്ന മനസ്സിന്റെ പ്രകടനമാണ്. മനസ്സിന്റെ അടങ്ങാത്ത ആഗ്രഹം നല്ലതോ ചീത്തയോ എന്നു നോക്കാതെ ബ്രെയിൻ അതിന്റെ പ്രവർത്തന പൂർത്തീകരണത്തിനു വേണ്ടി ശ്രമിക്കും. കവർച്ച നടത്തുന്നവർ അത് ചെയ്തു കൊണ്ടിരിക്കും. ഗുണ്ടാപ്പണി ചെയ്യുന്നവൻ അത് തുടർന്നു കൊണ്ടിരിക്കും. കൊലപാതകി ഒരു ദാക്ഷിണ്യവും കാട്ടില്ല. ആ സ്വഭാവം അവന്റെ മസ്തിഷ്കത്തിൽ രൂഢമൂലമാകുന്നത് ചിലപ്പോൾ സാവകാശമായിരിക്കാം, ആദ്യമായി മദ്യപിക്കുന്ന ഒരാൾ കാലക്രമേണ സ്ഥിരം മദ്യപാനിയാകുന്നതുപോലെ. ദുഷിച്ച മനസ്സിന്റെ പ്രേരണകൾക്കു മാറ്റമുണ്ടാക്കാൻ കഴിഞ്ഞാൽ മിക്ക കുറ്റകൃത്യങ്ങളും ദൂരീകരിക്കാം.

ജനിതകസ്വഭാവം ക്രൂരത വളർത്തുന്നതു കൊണ്ട് ബ്രെയിനിനുണ്ടാകുന്ന വ്യതിയാനങ്ങൾ കാലാകാലങ്ങളിൽ എല്ലാവരും പരിശോ

ധനയ്ക്കു വിധേയമാക്കേണ്ടതാണ്. മനഃശാസ്ത്ര കൗൺസലിംഗും ഒരു പരിധിവരെ എല്ലാവർക്കും ആവശ്യം ആണ്. ആർക്കാണ് എപ്പോഴാണ് വൈകാരികവികലത ഉണ്ടാകുന്നത് എന്ന് അറിയാൻ കഴിയില്ല. അസ്വസ്ഥമായ കുടുംബജീവിതത്തിൽ നിന്നാണ് സ്വഭാവ ദോഷങ്ങൾ കൂടുതലും ഉരുത്തിരിയുന്നത്. പ്രത്യേകിച്ച് വളർന്നു വരുന്ന കുഞ്ഞുങ്ങളുടെ ചെറിയ സ്വഭാവ വൈകല്യങ്ങളിൽ നിന്നും അവർ കാലക്രമത്തിൽ സാമൂഹ്യദ്രോഹികളായി (Sociopath ) മാറുന്ന നിരവധി ഉദാഹരണങ്ങളുണ്ട്. കുട്ടികൾ നിഷ്കളങ്കരാണ്. അവരുടെ ജീവിതം സ്നേഹധാരയിലും മാനുഷിക സന്മാർഗ്ഗ സഹകരണത്തിലും വളർത്തിയെടുക്കേണ്ട ഉത്തരവാദിത്തം മാതാപിതാക്കളിലും രക്ഷാകർത്താക്കളിലുമാണ്. ദുഷ്ടത പ്രവർത്തിച്ച് സ്നേഹഭംഗത്തോടുകൂടി കുടുംബജീവിതം നയിക്കുന്ന കുടുംബങ്ങളിലെ സാഹചര്യാനുഭവങ്ങൾ കുട്ടികൾ വേഗത്തിൽ സ്വായത്തമാക്കും. സ്ഥിരം കാണുകയും കേൾക്കുകയും ചെയ്യുന്ന കാര്യങ്ങൾ മനസ്സിൽ നിക്ഷേപിച്ച് കുട്ടികൾ അനുകരിച്ചു വളർന്നുവരും.

ജനിതകഗതിയും അങ്ങനെതന്നെ. അതു രക്തത്തിൽ അലിഞ്ഞുചേരുന്നു. നേരിട്ടു ബ്രെയിനിൽ എത്തുന്നു. തലമുറകളായി സ്വഭാവം സ്വയം ഉരുത്തിരിയുന്നു. വലിയ കുടിയനായ അച്ഛന്റെ വീട്ടിൽ സ്ഥിരമുള്ള വഴക്കും വക്കാണവും എതിർത്ത ഒരു മകന്റെ യഥാർത്ഥ കഥയുണ്ട്. രണ്ടു മക്കളുള്ള ആ കുടുംബത്തിൽ അമ്മയും മൂത്ത മകനും കൂട്ടുചേർന്നാണ് അച്ഛനെ എതിർത്തത്. അച്ഛന് കുടി പാരമ്പര്യമായി കിട്ടിയതാണ്. അയാൾക്കു പലപ്പോഴും തോന്നിയിട്ടുണ്ട് മദ്യപാനം നിർത്തണമെന്ന്. പക്ഷെ മദ്യപാനത്തിൽ നിന്നുമുള്ള  ചില ദോഷകരമായ കെമിക്കലുകളുടെ അംശം രക്തത്തിൽ അടിഞ്ഞുകൂടി അതു ബ്രെയിനിൽ നിക്ഷേപിക്കപ്പെടും. ഒരു സ്പൂൺ മദ്യം ചെന്നാൽ മതി, വീണ്ടും കുടിക്കണമെന്ന അഭിവാഞ്ഛയുണ്ടാകും. ഇങ്ങനെയാണ് മദ്യപാനത്തിനടിമയാകുന്നത്. മദ്യപിക്കുന്ന ആൾ ചിലപ്പോൾ സമൂഹത്തിനു ഗുണമുള്ളവനാകാം. പക്ഷെ മദ്യപാനം ഉപേക്ഷിക്കാൻ അയാൾ നിസ്സഹായനാണ്. ഇതുപോലെയുള്ള ഒരാളുടെ കുടുംബത്തിനു വന്നുചേർന്ന ആപത്താണ് ഞാൻ വെളിപ്പെടുത്തുന്നത്. മൂത്തമകനും അമ്മയും ചേർന്ന് കുടുംബനാഥനെ കറിവേപ്പില പോലെ കരുതുന്നു. അച്ഛൻ അദ്ധ്വാനിക്കുന്നുണ്ട്, കുടുംബത്തെ കരുതുന്നുണ്ട്, പക്ഷെ ബഹുമാനം ലഭിക്കുന്നില്ല. രണ്ടാമത്തെ മകനാകട്ടെ, ഇത്തരം കാര്യങ്ങളിലൊന്നുമിടപെടാതെ നിസ്സംഗനായി സമയം തള്ളിനീക്കുന്നു. ഒരു ദിവസം അച്ഛൻ വീട്ടിൽ കയറി വന്നപ്പോൾ മൂത്ത മകൻ പറഞ്ഞു, 'ഇയാളിനി കുടിച്ചോണ്ടു വന്നാൽ തന്റെ കുടലെടുക്കും' എന്ന്. സകല ബഹുമാനവും സ്ഥാനവും വിട്ടുള്ള ഭീഷണി. ആ അച്ഛൻ സഹിക്ക വയ്യാതെ അന്ന് ആത്മഹത്യ ചെയ്തു. പട്ടിണിയിലായ കുടുംബത്തിന്റെ ചുമതല മൂത്ത മകനിലായി. കുറെയൊക്കെ അധ്വാനിച്ചു കുടുംബം പുലർത്തി. പക്ഷെ ഇരുപത്തിയെട്ടു വയസ്സിനോടകം ആ മകൻ അച്ഛനെക്കാളും മുഴുക്കുടിയനായി. കുടിയനായ അച്ഛനെ എതിർത്ത മകനും കുടിയനായി മാറി. ജനിതക വിധി മാറ്റാനൊക്കില്ലെന്നു സാരം. അച്ഛന്റെ രക്തത്തിലുണ്ടായിരുന്ന ടിക് എന്ന രാസവസ്തു ജനന സമയത്ത് മൂത്തമകനിലേക്കു ജനിതകമായി പടർന്നിരുന്നു. അതു പ്രതികരിക്കാതെ അടങ്ങിക്കിടന്നു. ആൽക്കഹോളിന്റെ അംശം എങ്ങനെയോ ചെന്നപ്പോൾ അതു പ്രതികരിച്ചു. വീണ്ടും വീണ്ടും കുടിക്കാനുള്ള അഭിനിവേശം ഉണ്ടായി. നമ്മൾ അറിയുന്നില്ല നമ്മൾ എങ്ങനെയൊക്കെയാകുമെന്ന്. നമ്മുടെ വികലമായ ചെയ്തികളെ ബോധതലം കൊണ്ടു പ്രവർത്തിച്ചു ക്രൂരതകളിലേക്കുള്ള പ്രയാണത്തിനു കടിഞ്ഞാണിടണം. കുടുംബ ജീവിത സന്തോഷമാണ് സുബോധമുണ്ടാക്കാനുള്ള മാർഗ്ഗം. കുടുംബത്തിനകത്തു കുടുംബാം

വിശ്വാസവും പ്രവൃത്തിയും പ്രാവർത്തിക മാക്കേണ്ടത് കുടുംബജീവിതത്തിൽ നിന്നാണ്. മനഃശാസ്ത്രത്തിൽ സ്ത്രീയെ നൈർമ്മല്യ മുള്ള ഹൃദയമായി കരുതുന്നു. പുരുഷനെ ചിന്താശേഷി വിടർത്തുന്ന തലയായിട്ടും. നമ്മുടെ വിവാഹകൂദാശയിൽ പ്രാധാന്യം കൊടുക്കുന്നതുമങ്ങനെയാണ്. അന്യോന്യം സ്നേഹത്തോടെയും പ്രേമത്തോടെയും കഴിയണമെന്നല്ലേ ഉപദേശം. മക്കളുണ്ടായാൽ വാത്സല്യത്തിനും അവരെ നേർവഴിയിൽ നടത്താനും പ്രാധാന്യമുണ്ട്. പ്രാർത്ഥന നല്ല പ്രവൃത്തിക്കു വേണ്ടിയുള്ള പരിശീലനമാണ്. മക്കളോടൊത്തു ചേർന്ന് അച്ഛനെതിരായിട്ടു പ്രവർത്തിക്കുന്ന അമ്മമാരും അമ്മയ്ക്കെതി രായി പ്രവർത്തിക്കുന്ന അച്ഛന്മാരുമാണ് കുടുംബ ജീവിതം തകർക്കുന്നതും തലമുറകളെ സാമൂ ഹ്യദ്രോഹികളായി വളർത്തുന്നതും.

കുടുബത്തിലൊളിച്ചുവയ്ക്കേണ്ട, അല്ലെ ങ്കിൽ അവിടെയവസാനിപ്പിക്കേണ്ട അന്യായ ങ്ങൾ ആ വീട്ടിൽ നിന്നു വെളിയിലേക്കു പ്രവ ഹിക്കുന്നുണ്ടെങ്കിൽ കുടുംബത്തിന്റെ സമാ ധാനം തകരുകയും ചെയ്യും. കുടുംബത്തിന കത്ത് കുടുംബാംഗങ്ങളുടെ അഭിപ്രായം മതി. വീടിനു വെളിയിൽ നമ്മളെ സാമൂഹ്യ ദ്രോഹി കളാക്കാൻ പതിയിരിക്കുന്നവരുണ്ട്. അവർ ചിലപ്പോൾ നമ്മുടെ അടുത്ത ബന്ധുക്കളും സുഹൃത്തുക്കളുമായിരിക്കാം. ചിലപ്പോൾ അവർ ക്രിമിനലുകളാകാം. അവരുടെ കൈപിടിച്ചു പോകുന്നതു തീവ്രവാദത്തിലേക്കാകാം. നമ്മുടെ പെൺകുട്ടികൾ പോകുന്നത് സെക്സ് റാക്കറ്റു കളുടെ പിടിയിലേക്കാകാം, രാഷ്ട്രീയ പക പോക്കലുകൾക്കുവേണ്ടി ചട്ടുകങ്ങളായി ജയി ലുകളിലേക്കുമാകാം.

ഏതു മതസ്ഥരിലും പകയും വിദ്വേഷവും അക്രമവും പ്രതികാരവും ഉണ്ട്. എന്നാൽ നമ്മൾ വിശ്വസിക്കുന്ന ദൈവം സ്നേഹിക്കാൻ മാത്രമേ പഠിപ്പിക്കുന്നുള്ളൂ. ശത്രുവിനെപ്പോലും സ്നേ ഹിക്കാൻ പഠിപ്പിക്കുന്നു. അതുകൊണ്ടുതന്നെ ക്രിസ്തുവിന്റെ അനുയായികളിൽ ക്രിമിനൽ ഗങ്ങളോടൊത്തു സന്തോഷം പങ്കിടണം. കുടുംബത്തെക്കാൾ കൂട്ടുകാരെയോ മറ്റു ബന്ധുക്കളെയോ കൂടുതൽ കരുതിയാൽ ചില പ്പോൾ നമ്മുടെ ക്രൂരതകൾ കുടുംബത്തിനു ള്ളിൽ അറിയാതെ പ്രകടമായേക്കാം.

മാനസികപ്രശ്നങ്ങൾ തല പൊക്കുമ്പോൾ ത്തന്നെ ബ്രെയിൻ പരിശോധനകൾക്കു സ്വയം വിധേയമാകണം. തങ്ങളുടെ സമനില കൈവിട്ടു പോകാതിരിക്കാനുള്ള നടപടികളായി മാത്രം അതിനെ കരുതുക. കുടുംബങ്ങളിൽ സന്തോഷം കൈവരിക്കുക. സ്വഭാവവൽക്കരണം, ബോധ വൽക്കരണം, കൗൺസലിംഗ് ഇവ ആരംഭം മുതല്ക്കേ അനിവാര്യമാണ്. ക്രൂരതകൾക്കും അതു പിന്തുണയ്ക്കുന്നവർക്കും പ്രോത്സാഹി പ്പിക്കുന്നവർക്കും കടുത്ത ശിക്ഷകൾ നൽ കണം. മാത്രമല്ല തീവ്ര സംഘടനകളെ നിരോ ധിക്കുകയും ചെയ്യണം. എല്ലാ മതങ്ങളെയും ആദരിക്കാൻ പഠിച്ചു വളരണം. മനുഷ്യാ വകാശത്തിന്റെ നൈതികത പാറിപ്പറക്കട്ടെ.

ആരും ക്രിമിനലുകളല്ല. പില്കാലത്തു പെട്ടുപോകുന്നതാണ്. നല്ല ദൈവവിശ്വാസ മുള്ളവരുടെ മക്കൾ പോലും പീഡനക്കേസു കളിലൊക്കെ വീണു പോകുന്നില്ലേ? ജയിലു കളിൽ കഴിഞ്ഞിട്ടില്ലേ? മാതാപിതാക്കളെ കൊന്ന ക്രിമിനൽ സ്വഭാവമുള്ള മക്കൾ ഉണ്ടാ യിട്ടില്ലേ? കുടുംബത്തെ മുഴുവൻ കൈക്കുടന്ന യിലാക്കാൻ അധികാരത്തോടെ അഹങ്കാര ത്തോടെ പെരുമാറിയിട്ടുള്ള മാതാപിതാക്കൾ ആ കുടുംബങ്ങളിൽ വിലസിയിട്ടുണ്ടെന്നു സാരം. യേശുക്രിസ്തു പഠിപ്പിച്ചത് സ്നേഹ മാണ്. അതു പ്രാവർത്തികമാക്കാൻ ഭക്തിയു ള്ളവർക്കു പോലും കഴിയാത്തത് എന്തുകൊണ്ട്? സ്വാർത്ഥത വളർത്തി, അന്യോന്യം സ്നേഹ ത്തിന്റെ പ്രവൃത്തിയില്ലാത്തതുകൊണ്ടുതന്നെ. വിശ്വാസവും പ്രവൃത്തിയുമാണ് ക്രിസ്തീയ തത്വം (Faith with act).

സ്വഭാവമുള്ളവർ കുറവാണ്. കുടുംബങ്ങളിൽ അന്യോന്യം വിദ്വേഷവികാരം ഉണ്ടാക്കാൻ, സ്നേഹം പഠിപ്പിച്ച ദൈവത്തെ വിശ്വസിക്കുന്നവർക്കാവില്ല. അങ്ങനെ എവിടെയെങ്കിലും സംഭവിക്കുന്നുണ്ടെങ്കിൽ മാനസികരോഗ പ്രതിരോധത്തിനു വേണ്ട പ്രക്രിയകൾ, കൗൺസലിംഗ് പോലുള്ള തെറാപ്പികൾ, മടികൂടാതെ സ്വീകരിക്കണം. മനസ്സു നവീകരിച്ചാൽ ആ നല്ല മനസ്സിന്റെ ആജ്ഞാനുവർത്തിയായി നമ്മുടെ ബ്രെയിൻ പ്രവർത്തിച്ചുകൊള്ളും.

കുടുംബങ്ങളിൽ അച്ഛനമ്മമാരെ ബഹുമാനിക്കണം. ചിലപ്പോൾ ചില ദൂഷ്യവശങ്ങളൊക്കെ അവരിൽ കണ്ടേക്കാം . അതൊക്കെ സമാധാനത്തോടെ ദൂരീകരിക്കാൻ കഴിയണം. ബഹുമാനത്തോടെ സൗമ്യതയുടെ ഭാഷയിൽ അന്യോന്യം കുറ്റാരോപണങ്ങളില്ലാതെ സ്നേഹിച്ചാൽ ഒരു കുടുംബം സ്വസ്ഥതയോടെ ദൈവികപ്രഭയോടെ നിലനിൽക്കും. ആ കുടുംബം സമൂഹത്തിനും നന്മകൊണ്ടു വിലപ്പെട്ടതായിരിക്കും.

ക്രിമിനൽ സ്വഭാവങ്ങൾ വളരാതിരിക്കാൻ, കൊള്ളയും കൊലപാതകവും സ്ത്രീപീഡനങ്ങളും ഒഴിവാക്കാൻ, ആദ്യം കുടുംബവും പിന്നീട് സമൂഹവും പ്രവർത്തിക്കണം. ചിലപ്പോൾ മാനസികരോഗത്തിന്റെ പിടിയിലായിരിക്കാം ഇത്തരം ക്രൂരതകൾ വളരുന്നത്. രോഗികളെ കുറ്റപ്പെടുത്താതെ സാന്ത്വനപ്പെടുത്തി കൗൺസലിംഗിനോ മാനസിക ചികിത്സയ്ക്കോ വിധേയമാക്കിയാൽ പ്രശ്നം തീരും. അവഗണനയും അഹങ്കാരത്തോടെയുള്ള സമീപനങ്ങളും ആജ്ഞകളും വിദ്വേഷ പ്രകടനങ്ങളും കുടുംബാന്തരീക്ഷത്തെ കലുഷിതമാക്കും. കുടുംബത്തിൽ നിന്ന് ഒറ്റപ്പെടുന്നവർ, കുടുംബസ്നേഹം ലഭിക്കാത്തവർ സമൂഹത്തിലേക്കു ഴിയിടുന്നു. സ്വീകരിക്കാൻ ദുഷ്ടജീവികൾ കാത്തിരിപ്പുണ്ട്, വലിയ ക്രിമിനലുകളാക്കി വളർത്താൻ. ക്രിമിനലുകൾക്കു കൊടും ശിക്ഷ നൽകിയാൽ കുറച്ചുപേർ ദുഷ്ടപാതയിൽ നിന്നു പിന്മാറും.

കേരളത്തിൽ ക്രിമിനലുകളെ ആജ്ഞാനുവർത്തികൾ ആക്കുന്നത് രാഷ്ട്രീയക്കാർ തന്നെയാണ്. ഒരു ക്രിമിനലും രക്ഷപ്പെടുകയില്ല എന്ന ഉറപ്പുണ്ടാകണം. അത് തുടക്കക്കാർക്ക് ഭയമുണ്ടാക്കും. ശിക്ഷ അർഹിക്കുന്നവർക്കു ശിക്ഷ നല്കണം. പക്ഷെ ഇവിടെ ക്രിമിനലുകൾ രക്ഷപ്പെടുന്നു. പൊലീസിന് തെളിവുകൾ ലഭിക്കുന്നുണ്ട്, അത് പൂഴ്ത്തിവയ്ക്കാൻ ക്രിമിനൽ സ്വഭാവമുള്ള അതാത് സമയങ്ങളിലെ ഭരണക്കാർ ശ്രമിക്കുന്നു. നിയമത്തിന്റെ പഴുതുകളിൽക്കൂടി രക്ഷപ്പെടുന്ന കുറ്റവാളികൾ, ക്രിമിനൽ സ്വഭാവമുള്ള നിയമപാലകർ, ക്രിമിനൽ സ്വഭാവമുള്ള അഭിഭാഷകർ, ക്രിമിനൽ പശ്ചാത്തലമുള്ളവർ കേറിയിരിക്കുന്ന ഭരണകൂടങ്ങൾ, ക്രിമിനലുകളായ രാഷ്ട്രീയ നേതാക്കൾ, ഇവർ കുറ്റക്കാരുടെ ഒപ്പമുള്ളതുകൊണ്ട് കുറ്റവാളികൾ പെരുകും. അവർ വിഹരിക്കും. സാധാരണ ജനതയുടെ രക്ഷ വാഗ്ദാനങ്ങളിൽ മാത്രമൊതുങ്ങുന്നു. ക്രൂരകൃത്യങ്ങളെ യാതൊരു വിധേനയും പ്രോത്സാഹിപ്പിക്കാൻ പാടില്ല. അതു വളർന്നാൽ സമൂഹം മുഴുവനെയും വിഴുങ്ങും. പിന്നീട് നന്മയുള്ളവർ കാണില്ല.

അന്യോന്യം പൊരുത്തപ്പെട്ട മനസ്സിന്റെ സായൂജ്യമാണ് ശാരീരികാനന്ദം. നിർബന്ധിത ക്രിയകളല്ല അവയൊന്നും. മൃഗീയത വളർത്തുന്നതിനെക്കാളും ആസ്വാദ്യത വളർത്തേണ്ട ദൈവികതയാണ് സൈക്സികാനുഭവം എന്നു മതങ്ങളും പഠിപ്പിക്കുന്നു. ഇന്ന് സമുദായങ്ങൾ സാമ്പത്തിക വളർച്ച മാത്രം ഉന്നം വയ്ക്കുന്ന ദുരവസ്ഥയിലെത്തിയിരിക്കുന്നു. ദൈവികപ്രഭയറ്റ കോൺക്രീറ്റു ഗോപുരങ്ങൾ മാത്രമായി വഴി മാറിയിരിക്കുന്നു എല്ലാ സമുദായങ്ങളും. ദൈവസ്നേഹം, മനുഷ്യത്വം, എല്ലാം തകർന്നടിഞ്ഞിരിക്കുന്നു. ക്രൂരത പടർത്തുന്ന ദോഷൈകസംസ്കാരത്തിനു തടയിടാൻ ജാതിവർഗ്ഗ വിദ്വേഷങ്ങൾ വളർത്താത്ത ഒരു സമൂഹം പടുത്തുയർത്തണം. ◎

**ദൈവരാജ്യം**

പ്രൊഫ. ഈശോ മോഹൻ ജോർജ്



# വേദപുസ്തകത്തിലെ നിത്യജീവൻ

ഒരു ഭാര്യയും ഭർത്താവും ഒരു പൂച്ചക്കുഞ്ഞിനെ വളരെ സ്നേഹിച്ച് എടുത്ത് വളർത്തി. കാലം കഴിഞ്ഞപ്പോൾ പൂച്ച മഹാ ശല്യമായി മാറി. അവർ അതിനെ കളയുവാൻ തീരുമാനിച്ചു. ഭർത്താവ് അതിനെ ദൂരെ കൊണ്ടുപോയി കളഞ്ഞു. പക്ഷെ കുറച്ചു കഴിഞ്ഞപ്പോൾ പൂച്ച വീട്ടിൽ തിരിച്ചുവന്നു. ഒന്നുരണ്ടു പ്രാവശ്യം കൂടി അതിനെ കളയുവാൻ ശ്രമിച്ചെങ്കിലും പൂച്ച വളരെ വേഗംതന്നെ തിരിച്ച് വന്നുകൊണ്ടിരുന്നു.

മറ്റൊരു ദിവസം പൂച്ചയെ ചാക്കിൽ കെട്ടി കാറിൽ കയറ്റി കാടും മലയും കടന്ന് പല പല വഴികളിലൂടെ കറങ്ങി വളരെ ദൂരെ ഒരു വിജനപ്രദേശത്ത് കളഞ്ഞിട്ട് ഭർത്താവ് തിരിച്ച് വീട്ടിലേക്ക് പുറപ്പെട്ടു. എന്നാൽ അദ്ദേഹത്തിന് തന്റെ വീട്ടിലേക്കുള്ള വഴി കണ്ടെത്താൻ കഴിഞ്ഞില്ല. അദ്ദേഹം തന്റെ മൊബൈൽ ഫോണിൽ ഭാര്യയെ വിളിച്ച്, "പൂച്ച തിരിച്ചെത്തിയോ" എന്ന് അന്വേഷിച്ചു. "ഉവ്വ്" എന്നു ഭാര്യയുടെ മറുപടി കേട്ടയുടനെ അദ്ദേഹം പറഞ്ഞു: "നീ ആ ഫോൺ പൂച്ചയ്ക്ക് കൊടുക്കൂ. അത് എനിക്ക് തിരിച്ചു വരാനുള്ള വഴി പറഞ്ഞു തരുമായിരിക്കും."

**നാമെല്ലാവരും നമ്മുടെ ഇഹലോക ജീവിതത്തിനു ശേഷം ദൈവസന്നിധിയിൽ ചേരേണ്ടതായിട്ടുണ്ട് എന്നും അവിടെ നിത്യജീവൻ നമുക്കായി ഒരുക്കി വച്ചിരിക്കുന്നു എന്നും വിശ്വസിക്കുന്നു. അവിടേയ്ക്കുള്ള വഴി ഈ ഭൂജീവിതത്തിൽതന്നെ കണ്ടെത്തേണ്ടിയിരിക്കുന്നു.** അത് വിശുദ്ധ വേദപുസ്തകത്തിൽ എഴുതി വച്ചിട്ടുണ്ട്. ആ വഴിയിൽ കൂടി യാത്ര ചെയ്ത് ലക്ഷ്യത്തിൽ എത്തിച്ചേരേണ്ടത് നമ്മുടെ കർത്തവ്യമാണ്. അതിന് സഹായകമായ അനേകം വാക്യങ്ങൾ വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

യോഹന്നാൻ 1:12 "*അവനെ കൈക്കൊണ്ട് അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു.*" ഇതുപോലെ പല വാക്യങ്ങളും വേദപുസ്തകത്തിലുണ്ട്. ദൈവമക്കളാകുവാനുള്ള ഉപാധികൾ എന്തൊക്കെയാണെന്നും നിത്യജീവൻ പ്രാപിക്കുവാനുള്ള നിയമം എന്തെന്നും അവ നമുക്കു മനസ്സിലാക്കിത്തരുന്നു.

സയൻസിൽ ഒരു പുതിയ തിയറം ഉണ്ടാക്കിയെടുക്കുവാനായി ചില assumptions (നിഗമനങ്ങൾ) ഉപയോഗിക്കാറുണ്ട്. അവയെ Postulates എന്നാണ് വിളിക്കുന്നത്. വിശുദ്ധ വേദപുസ്തകത്തിലെ ചില വാക്യങ്ങളെ നമുക്ക് നിയമനിർമ്മാണത്തിനുള്ള postulates ആയി കണക്കാക്കാം.

മനുഷ്യൻ ചിന്തിച്ച് പുതിയ കണ്ടുപിടുത്തങ്ങൾ നടത്തി തന്റെ ജീവിതസാഹചര്യങ്ങളെ മെച്ചപ്പെടുത്തുവാൻ എന്നു തുടങ്ങിയോ അന്നു മുതൽ സയൻസും ടെക്നോളജിയും വളരുവാൻ തുടങ്ങി.

മനുഷ്യൻ മറ്റുള്ളവരെ ശ്രദ്ധിക്കാതെ സമ്പത്ത് കൂട്ടുവാനും സദാചാരമൂല്യങ്ങളിൽ നിന്ന് വ്യതിചലിക്കുവാനും എന്ന് ആരംഭിച്ചുവോ അവിടെ പാപങ്ങളും കടന്നുകൂടി. ചെയ്തുകൂട്ടുന്ന പാപങ്ങളെപ്പറ്റി മനുഷ്യന് എന്നു ബോധം വന്നുവോ അന്നു ദൈവശാസ്ത്രവും വളരുവാൻ ആരംഭിച്ചു.

സയൻസിന്റെ വളർച്ച വളരെ പതുക്കെയായിരുന്നുവെങ്കിൽ ദൈവശാസ്ത്രം വളരെ വേഗത്തിലായിരുന്നു വളർന്നത്. ക്രിസ്തീയ മതചിന്തയുടെ വളർച്ച വി. പൗലൊസിന്റെ ജീവിതകാലത്തോടു കൂടിത്തന്നെ ഏകദേശം പൂർണ്ണതയിൽ എത്തിച്ചേർന്നു. ഇപ്പോഴും പുതിയ ക്രിസ്തീയ തിയറികളുമായി പലരും രംഗപ്രവേശം ചെയ്യാറുണ്ട്. അവയെ പുതിയ സഭകൾ എന്ന് വിളിക്കാമെങ്കിലും അവ വെറും ക്രിസ്ത്യൻ cults മാത്രമാണ്. നേതാവിന്റെ മരണത്തോടെ അത് ഇല്ലാതായിത്തീരുകയും ചെയ്യും.

ദൈവം നമ്മെ ഓരോരുത്തരെയും ശ്രദ്ധയോടെ സൃഷ്ടിച്ചതാണെന്നും ഈ ഭൂമിയിൽ ജീവിക്കുവാൻ അനുവദിച്ചതാണെന്നും വിശ്വസിച്ചെങ്കിൽ മാത്രമേ, വിശുദ്ധ വേദപുസ്തകത്തിന്റെ അടിസ്ഥാനത്തിൽ തുടർചിന്തയ്ക്ക് സ്ഥാനമുള്ളൂ.

ഭൂമിയുടെ ആയുസ്സുമായി തട്ടിച്ചു നോക്കിയാൽ മനുഷ്യന്റെ ആയുസ്സ് തുലോം ചെറുതാണ്. ഈ ജീവിതം സുഖവും ദുഃഖവും കലർന്നതാണ്. ഇതുവരെ ഭൂമിയിൽ ജീവിച്ച് കടന്നുപോയവരുടെയും ഇപ്പോൾ ജീവിക്കുന്നവരുടെയും ഇനി കടന്നു വരാനിരിക്കുന്നവരുടെയും സുഖദുഃഖങ്ങളുടെ ആകെ കണക്കെടുത്താൽ ദുഃഖത്തിന്റെയും നിരാശയുടെയും ശതമാനം ഇവിടെ കിട്ടിയ മൊത്തം സുഖത്തിന്റെ ശതമാനത്തേക്കാൾ എത്രയോ കൂടുതലാണെന്ന് കാണുവാൻ സാധിക്കും.

ശാസ്ത്രം ഓരോ ദിവസവും മുന്നോട്ട് കുതിക്കുകയാണ്. നമ്മുടെ ജീവിതസാഹചര്യങ്ങളും ദിവസംപ്രതി മെച്ചപ്പെട്ടുകൊണ്ടിരിക്കുന്നു. എന്നാൽ നമ്മുടെ ദുഃഖത്തിന്റെ വ്യാപ്തിയും നിരാശയുടെ അളവും വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു.

നാം ഒരു ദിവസം ഈ ലോകത്തോട് വിടപറയേണ്ടി വരുന്നു.

ദൈവമാണ് നമ്മെ സൃഷ്ടിച്ചതെങ്കിൽ ഈ ചെറിയ കാലയളവ് ജീവിതമേ നമുക്ക് നല്കിയിട്ടുള്ളോ? അതും പൂർണ്ണ സംതൃപ്തി ലഭിക്കാത്ത, കാര്യമായി ഒന്നും ചെയ്തു കൂട്ടാൻ കഴിയാത്ത, ദുഃഖപൂർണ്ണമായ, നിരാശ നിറഞ്ഞ ഈ ഭൂലോകജീവിതം.

ദൈവത്തിൽ പൂർണ്ണമായി വിശ്വസിക്കുന്ന ഏവർക്കും ഈ ഭൂമിയിലെ ചെറിയ ജീവിതം മാത്രമല്ല, ദൈവത്തോടു കൂടിയുള്ള അനശ്വരമായ ഒരു മനോഹര ജീവിതവുമുണ്ടെന്ന് നാം വിശ്വസിക്കുന്നു.

ദൈവം സൃഷ്ടിച്ച ഈ പ്രപഞ്ചത്തിൽ അറിവ് സമ്പാദിക്കുവാനും അത് തുടർച്ചയായി വർദ്ധിപ്പിക്കുവാനും മറ്റുള്ളവർക്ക് ജ്ഞാനം പകർന്നു കൊടുക്കുവാനും കഴിയുന്ന ഏക ജീവി മനുഷ്യനാണ്. ആയതിനാൽ അവൻ സ്വന്തം കഴിവിൽ അഹങ്കരിക്കുവാൻ സാധ്യതയുണ്ട്. അഹങ്കാരത്തിന്റെ പരിസമാപ്തി പാപത്തിൽ ആകുന്നു.

പാപത്തിൽ വീണ അവസ്ഥയെന്തെന്നാൽ ഈ നശ്വരമായ ലോകജീവിതത്തിനു ശേഷം അനശ്വരമായ, ദൈവത്തോടുകൂടിയുള്ള, ഒരു ജീവിതം നമുക്കുണ്ടെന്ന് ഓർക്കുവാൻ നാം മടിക്കുന്നു എന്നതാണ്.

മനുഷ്യർ പാപം ചെയ്യുന്നു. അറിഞ്ഞോ അറിയാതെയോയുള്ള പാപം. മനുഷ്യർ എന്ന പദം മാറ്റി ഞാൻ എന്ന് പകരം എഴുതാം.

അതേ... ഞാൻ പാപം ചെയ്യുന്നു. പക്ഷെ ഞാൻ പ്രാർത്ഥിക്കുന്നു, പാപത്തിൽനിന്ന് വിടുതൽ തരണമേ എന്ന്. ഞാൻ വീണ്ടും വീണ്ടും പാപം ചെയ്യുന്നു. വീണ്ടും വീണ്ടും പ്രാർത്ഥിക്കുന്നു, എന്റെ പാപങ്ങൾ ക്ഷമിക്കണമേ എന്ന്. ഞാൻ പാപത്തിന് അടിമയായി തീർന്നിരിക്കുന്നു, ഈ അടിമത്തത്തിൽ നിന്ന് എനിക്ക് തനിയേ മോചനം സാധ്യമല്ല; ആരെങ്കിലും നല്ല വിലകൊടുത്ത് എന്നെ ഈ അടിമത്തത്തിൽ നിന്ന് മോചിപ്പിക്കണം. സ്വന്ത ജീവൻ എന്ന വില കൊടുത്ത് എന്നെ വീണ്ടെടുത്തവനാണ് ദൈവപുത്രനായ എന്റെ യേശു. യേശു ക്രിസ്തുവിനു മാത്രമേ ലോകത്തിലുള്ള സകല പാപികളെയും അവരുടെ പാപങ്ങളിൽനിന്ന് മോചിപ്പിക്കുവാൻ കഴിയുമായിരുന്നുള്ളൂ. കാരണം അവൻ ദൈവപുത്രനാണ്: ദൈവം തന്നെയാണ്.

കെട്ടിടത്തിന്റെ മുകളിൽ നിന്ന് ഒരു കട്ടിലിൽ യേശുവിന്റെ മുന്നിലേക്ക് പക്ഷവാതക്കാരനെ കെട്ടിയിറക്കിയപ്പോൾ യേശു അവനോട് പറഞ്ഞത്, മനുഷ്യാ, നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു എന്നാണ്. അതിനുശേഷം മാത്രമാണ് സൗഖ്യദായക പ്രക്രിയ നടത്തിയത്. യേശുവിന് പാപങ്ങൾ മോചിക്കുവാനുള്ള അധികാരം ഉണ്ട്.

നമ്മെ സൃഷ്ടിച്ച ദൈവത്തിലുള്ള വിശ്വാസം നമുക്ക് ഈ ലോകജീവിതത്തിൽ സമാധാനം ലഭ്യമാക്കുന്നു, ഭയത്തിൽ നിന്നു വിടുവിക്കുന്നു.

ദൈവത്തിലുള്ള വിശ്വാസം യേശുക്രിസ്തു നമ്മെ വീണ്ടെടുത്തു എന്ന വിശ്വാസത്തിൽ കൊണ്ടെത്തിക്കുന്നു.

നമുക്ക് യേശുക്രിസ്തുവിലുള്ള വിശ്വാസം താഴെപ്പറയുന്ന 5 കാര്യങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ളതാണ്.

1. യേശുവിന്റെ ഭൂമിയിലെ ജനനം.
2. യേശുവിന്റെ ക്രൂശിലെ മരണം.
3. യേശുവിന്റെ ഉയിർത്തെഴുന്നേൽപ്പ്.
4. യേശുവിന്റെ സ്വർഗ്ഗാരോഹണം.
5. യേശുവിന്റെ ന്യായവിധിക്കായുള്ള വീണ്ടും വരവ്.

യേശുക്രിസ്തുവിലുള്ള വിശ്വാസം എന്നെ കൊണ്ടെത്തിക്കുന്നത് 4 കാര്യങ്ങളിലാണ്. -

1. എന്നെ വീണ്ടെടുത്തവനാണ് യേശു എന്ന വിശ്വാസം.
2. ഞാൻ ദൈവവുമായി അനുരഞ്ജനപ്പെടണമെന്ന വിശ്വാസം.
3. ഞാൻ മറ്റെല്ലാ മനുഷ്യരുമായി അനുരഞ്ജനപ്പെടണം എന്ന വിശ്വാസം.
4. ഞാൻ ഈലോക ജീവിതത്തിൽതന്നെ രൂപാന്തരപ്പെടും എന്ന വിശ്വാസം.

ഈ വിശ്വാസങ്ങൾ പാലിക്കപ്പെടുമ്പോൾ നിത്യജീവൻ പ്രാപിക്കുമെന്ന പ്രത്യാശയിൽ ഞാൻ എത്തും.

ഒരു യുവാവ് യേശുവിനോട് ചോദിക്കുന്നു: "നല്ല ഗുരോ നിത്യജീവൻ അവകാശം ആക്കുവാൻ ഞാൻ എന്ത് ചെയ്യണം."

ഈ ചോദ്യവും കർത്താവ് നല്കിയ ഉത്തരവും മർക്കോസ് 10:17-21 വരെയുള്ള വാകൃങ്ങളിൽ കൊടുത്തിരിക്കുന്നു.

ന്യായപ്രമാണം മോശെ മുഖാന്തരം ലഭിച്ചു.

കൃപയും സത്യവും യേശുക്രിസ്തു മുഖാന്തരം വന്നു.

യേശുവിലായിരുന്നില്ല യുവാവിന്റെ വിശ്വാസം; മോശെ നല്കിയ ന്യായപ്രമാണത്തിലായിരുന്നു.

പാപത്തിൽനിന്ന് ഞാൻ വീണ്ടെടുക്കപ്പെടണം. യേശുവിന് എന്നെ വീണ്ടെടുക്കുവാനുള്ള അധികാരം ഉണ്ട്. വീണ്ടെടുക്കപ്പെട്ടാൽ മാത്രമേ എനിക്ക് ദൈവത്തോടും മനുഷ്യരോടും നിരപ്പാകാൻ സാധ്യമാവുകയുള്ളൂ. നിരപ്പാകൽ ശുശ്രൂഷയിൽ കൂടി കടന്നാൽ മാത്രമേ എനിക്ക് പുതിയ സൃഷ്ടിയാകുവാൻ സാധ്യമാവുകയുള്ളൂ. അങ്ങനെ വീണ്ടും ജനിച്ച് പുതിയ സൃഷ്ടിയായാൽ മാത്രമേ നിത്യജീവന് അർഹതയുണ്ടാവുകയുള്ളൂ.

ഇതിന് അനുബന്ധമായ തിയറം അഥവാ നിയമം "നിത്യജീവൻ പ്രാപിക്കണമെന്നത് നമ്മുടെ പ്രത്യാശയാണ്. അതിന് നമുക്ക് ക്രിസ്തുവിൽ വിശ്വാസം വേണം – വീണ്ടെടുപ്പ്, നിരപ്പാകൽ, രൂപാന്തരം എന്നിവയിലുള്ള വിശ്വാസം. ആ വിശ്വാസം പ്രാപിക്കുവാൻ നാം ദൈവത്തേയും മനുഷ്യരേയും പൂർണ്ണഹൃദയത്തോടെ സ്നേഹിക്കണം."

എങ്കിലും നിത്യജീവൻ പ്രാപിക്കൽ തികച്ചും ദൈവകൃപ മാത്രം.

ഞാനും നിങ്ങളും കർത്താവിനാൽ വീണ്ടെടുക്കപ്പെട്ടാൽ നമ്മുടെ പാപങ്ങൾ മോചിക്കപ്പെടും. നമ്മൾ സ്വതന്ത്രരാകും. നിരപ്പിന്റെ ശുശ്രൂഷകരാകും. ദൈവകുടുംബത്തിൽ അംഗങ്ങളാകും. അങ്ങനെ നാം നീതിയുടെ കിരീടത്തിന് അവകാശികളുമാകും. ◎

**മെയ്ദിന ചിന്തകൾ**

അഡ്വ. വർഗീസ് പി. തോമസ്



# ലോക തൊഴിലാളി ദിനത്തിൽ യേശുവിനെ ഓർക്കുക



**മെ**യ് ഒന്നാം തീയതി ലോക തൊഴിലാളി ദിനമായി ആചരിക്കുന്നു. വാർത്തകളിലും ലേഖനങ്ങളിലും മുഴങ്ങിയ മുന്തിയ ആശയം ആണ് 'സർവ്വരാജ്യ തൊഴിലാളികളെ സംഘടിക്കുവിൻ, നഷ്ടപ്പെടുവാൻ വിലങ്ങുകൾ, കിട്ടാനുള്ളതു പുതിയൊരു ലോകം.' കമ്യൂണിസ്റ്റ് മാനിഫെസ്റ്റോയ്ക്കും ദാസ് കാപിറ്റലിനും ജന്മം നൽകിയ മാർക്സും എൻഗൽസും ആണ് ഈ ആശയത്തിന് രൂപം നൽകിയത്. ലോകത്തിന് അവരാണ് ഒരു പുതിയ തൊഴിൽ സംസ്കാരം നൽകിയതെന്ന ധാരണ ഉണ്ടാക്കിയെടുക്കുവാൻ തൊഴിൽ സംഘടനകളെക്കൊണ്ടും ചില രാജ്യാന്തരശക്തികളെക്കൊണ്ടും സാധിച്ചു. എന്നാൽ യാഥാർത്ഥ്യം അങ്ങനെയല്ല.

നീതിയുക്തവും ഉദാത്തവുമായ തൊഴിൽ സംസ്കാരം കർത്താവായ യേശുക്രിസ്തുവാണ് ലോകത്തിനു നൽകിയതെന്ന് ആരും വിസ്മരിക്കരുത്. "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയുള്ളോരേ, എല്ലാവരും എന്റെ അരികിൽ വരുവിൻ; ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും" എന്നും "എന്റെ നുകം മൃദുവും എന്റെ ചുമട് ലഘുവുമാകുന്നു" എന്നും (മത്തായി 11:28-30) സർവ്വലോക തൊഴിലാളികളോട് മാത്രമല്ല മാലോകരെല്ലാവരോടും, രണ്ടായിരം വർഷങ്ങൾക്കു മുമ്പ് അരുളിച്ചെയ്ത നാഥന്റെ വചനത്തിലെ ആശയം, പ്രത്യാശ നൽകുന്ന പുതിയൊരു ലോകത്തെ അല്ലേ കാണിച്ചുതന്നത്. ഇതിൽ ആത്മീയതയും ഭൗതികതയും അടങ്ങിയിരിക്കുന്നു. ഈ ആശയത്തിലെ അദ്ധ്വാനം മൃദുവും പ്രതിഫലം സർവ്വ ആവശ്യങ്ങളും നിറവേറ്റുന്നതുമാണ്. കമ്യൂണിസ്റ്റ് തിയറിയിലെ അന്തിമലക്ഷ്യമായ 'വർഗ്ഗരഹിത സമൂഹം' 'എല്ലാം പൊതുവക എന്നെണ്ണി' എന്ന് അപ്പൊസ്തല പ്രവൃത്തികൾ 2:45-46 ൽ കാണുന്ന സാമൂഹ്യ പരിവർത്തനം എന്ന ആശയത്തിൽനിന്ന് ഉത്ഭവിച്ചതല്ലേ? ദൈവരാജ്യത്തെപ്പറ്റിയുള്ള കർത്താവിന്റെ പഠിപ്പിക്കലുകളെ ഗൂഢമായി പകർത്തി, വേറൊരു രൂപവും ഭാവവും കൊടുത്താൽ ഒളിഞ്ഞിരിക്കുന്ന സത്യം പുറത്താകില്ലെന്ന് ആർക്കു പറയുവാൻ സാധിക്കും.

സാധാരണ മനുഷ്യൻ മനസ്സിലാക്കാൻ ഉതകും വിധം പലവിധ ഉപമകളും ദൃഷ്ടാന്തങ്ങളും പരസ്യ ശുശ്രൂഷക്കാലത്ത് യേശുക്രിസ്തു നൽകിയിരുന്നു. തൊഴിലിനെപ്പറ്റിയും അദ്ധ്വാനത്തെപ്പറ്റിയും പറയുമ്പോൾ കൃഷിക്കാർ, മുക്കുവന്മാർ, വ്യാപാരികൾ, ചുങ്കക്കാർ, സാധാരണ തൊഴിലാളികൾ എന്നീ വിഭാഗങ്ങളെ ഉൾപ്പെടുത്തിയാണ് വിവരണങ്ങൾ നൽകിയത്. ഓരോരുത്തരുടെയും പരിശ്രമശീലം എന്ന ഗുണവിശേഷം കർത്താവ് ശ്ലാഘിക്കുകയും ഉയർത്തിക്കാട്ടുകയും ചെയ്തു.

പഴയനിയമചരിത്രം പരിശോധനയ്ക്കു വിധേയമാക്കിയാൽ മാത്രമേ തൊഴിൽ സംസ്കാരത്തിനു വ്യക്തത വരികയുള്ളൂ. മനുഷ്യനെ യഹോവയായ ദൈവം സൃഷ്ടിച്ചപ്പോൾ തന്നെ തോട്ടത്തിൽ വേല ചെയ്യുവാനും അതിനെ സംരക്ഷിക്കുവാനും നിയോഗിച്ചു. മനുഷ്യന്റെ വീഴ്ചയ്ക്കു ശേഷമല്ല അവൻ അദ്ധ്വാനിക്കേണ്ടി വന്നത്. അദ്ധ്വാനിക്കുന്നതു ദൈവത്തിനു വേണ്ടിയല്ല, മറിച്ച് സ്വന്ത ആവശ്യത്തിനു വേണ്ടിയായിരുന്നു. അത്യുന്നതനായ ദൈവം നിയോഗിക്കുന്ന കഠിന അദ്ധ്വാനത്തെയോ കാർഷികവൃത്തിയെയോ മനുഷ്യൻ വെറുക്കരുത്.

ആറു ദിവസം ദൈവം സൃഷ്ടികർമ്മം നടത്തി, ഏഴാം ദിവസം വിശ്രമിക്കുന്നു. ഉൽപത്തി പുസ്തകത്തിന്റെ തുടർച്ചയെന്നോണം ആവർത്തന പുസ്തകത്തിൽ ന്യായപ്രമാണം അനുസരിച്ചും (ആവർത്തനം 5:14) ഏഴാം ദിവസം സ്വസ്ഥമായിരിക്കണം. വേലയ്ക്ക് അതിൽ തന്നെ പരമാധികാരം നൽകാതെ വിശ്രമത്തിന്റെ ആവശ്യവും ദൈവത്തോടുള്ള മനുഷ്യബന്ധവും കണക്കിലെടുത്തു വേലയെ കടിഞ്ഞാണിട്ടു

ശാബത് കൽപനമൂലം നിയമവിധേയമാക്കുകയായിരുന്നു. ജോലി ചെയ്യുന്നവൻ കൂലിക്ക് അർഹനായിരുന്നു. അന്നന്നുള്ള കൂലി ഒരു അംശംപോലും പിടിക്കാതെ കൊടുത്തിരിക്കണമെന്നും ആവർത്തനപ്പുസ്തകത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. "നിന്റെ കൂലിക്കാരനെ നീ പീഡിപ്പിക്കരുത്. അവന്റെ കൂലി അന്നന്നേക്ക് കൊടുക്കണം. സൂര്യൻ അതിന്റെ മേൽ അസ്തമിക്കരുത്. അവൻ ദരിദ്രനും അതിനുവേണ്ടി ആശിച്ചുകൊണ്ടിരിക്കുന്നവനുമല്ലോ. അവൻ നിനക്ക് വിരോധമായി യഹോവയോട് നിലവിളിക്കുവാനും അതു നിനക്ക് പാപമായി തീരുവാനും ഇട വരരുത്" (ആവർത്തനം 24:14–15).

യഹോയാക്കീം യിസ്രായേലിൽ രാജാവായിരുന്നപ്പോൾ ആറുവിധ കാരണങ്ങളാൽ ശാപമേറ്റു. അതിൽ രണ്ടു കാരണങ്ങളിൽ ഒന്ന് കൂട്ടുകാരനെക്കൊണ്ട് വേല ചെയ്യിച്ചു, രണ്ടാമത്തേത് കൂലി പിടിച്ചുവച്ചിരുന്നു. (യിരമ്യാവ് 22:13). അദ്ധ്വാനിക്കാതിരിക്കുന്നവരെയും വേദപുസ്തകത്തിൽ അധിക്ഷേപിക്കുക മാത്രമല്ല വാക്കുകളാൽ ഭർത്സിക്കുകകൂടി ചെയ്തിരിക്കുന്നു. "വേലയിൽ മടിയനായവൻ മുടിയന്റെ സഹോദരൻ ആണ്" എന്ന് സദൃശ്യവാക്യം 18:9–ൽ കാണുന്നു.

കർത്താവായ യേശുക്രിസ്തു ലോകത്തിനു നൽകിയ തൊഴിൽ സംസ്കാരമാണല്ലോ പ്രതിപാദ്യ വിഷയം. യേശു കൈത്തൊഴിൽ അഭ്യസിച്ചു വളർന്നവനാണ്. അങ്ങനെയുള്ള ഒരു കുടുംബത്തിൽ ജനിച്ചതിനാൽ വളർത്തുപിതാവായ ജോസഫ് ചെയ്തിരുന്ന തൊഴിലിന്റെ മാഹാത്മ്യം അദ്ദേഹം ദർശിച്ചിരുന്നു. പക്ഷേ യഹൂദന്മാർ 'ഇവൻ തച്ചന്റെ മകനല്ലയോ' എന്നു പരിഹസിച്ചു. യേശു ലോകത്തിന്റെ തച്ചനാണെന്ന സത്യം അവർ അറിഞ്ഞിരുന്നില്ല.

തൊഴിൽ ചെയ്യുന്നവരോടും അദ്ധ്വാനിക്കുന്നവരോടും യേശുവിനു സഹതാപവും വാത്സല്യവുമുണ്ടായിരുന്നു എന്നതിന് അനേകം ഉദാഹരണങ്ങളുണ്ട്. അതിൽ ഒന്നായ മുന്തിരിത്തോട്ടത്തിലെ വേലക്കാരുടെ ഉപമയിൽ (മത്തായി 20) മൂന്നാം മണി നേരത്തും ആറാം മണി നേരത്തും ഒൻപതാം മണി നേരത്തും പതിനൊന്നാം മണി നേരത്തും എത്തി ജോലി ചെയ്തവർക്ക് ഒരുപോലെ കൂലി കൊടുത്തതായി പറയുന്നു. ആദ്യം കൂലി പറഞ്ഞ് അവരെ നിയോഗിക്കുന്നു. മറ്റുള്ളവർ രാവിലെ മുതൽ പതിനൊന്നാം മണി നേരം വരെ ജോലി ചെയ്യുവാൻ മിനക്കെട്ടു നിന്നവരാണ്, അവരെയും ജോലിക്കു നിയോഗിക്കുന്നു. ഉടമ്പടിയിലെ വ്യവസ്ഥ അനുസരിച്ചു ജോലി ചെയ്തവർക്ക് ഒരു ദിനാർ നൽകുന്നു. തൊഴിൽ ചെയ്യുവാൻ മിനക്കെട്ടു നിന്നവർക്കും ഒരു ദിനാർ നൽകുന്നു. പറഞ്ഞൊത്തവർക്കും പിന്നാലെ വന്നവർക്കും കൊടുത്ത കൂലി ന്യായമായതും ഉടമസ്ഥന്റെ അധികാരസീമയിൽ പെട്ട കാര്യവുമാണ്. ഉപമ പറയുന്ന കാലത്ത് ഒരു ദിനാർ പണം ഒരു കുടുംബത്തെ ഒരു ദിവസം പോറ്റുന്നതിനു മതിയായതായിരുന്നു. തങ്ങളുടെ കുടുംബത്തെ പോറ്റുന്നതിനു തയ്യാറായി വന്നവരെ ന്യായമായ കൂലി കൊടുത്തു വിടുന്നതിനാൽ ധനം പൊതുവക എന്നെണ്ണി ആവശ്യക്കാരുടെ ആവശ്യം നിറവേറ്റുവാൻ അരുൾ ചെയ്യുകയാണ്.

ഇന്നു പല സംരംഭങ്ങളും തുടങ്ങുമ്പോൾ തൊഴിൽ ലഭിക്കുന്നതിനു സംഘടിതമായി തൊഴിലാളികൾ സമരം ചെയ്യുന്നതു കാണാം. തൊഴിലിനു തയ്യാറായി എത്തുമെങ്കിലും തൊഴിൽ ലഭിക്കാത്തവർക്ക് ഉപജീവനത്തിനു തൊഴിലുടമകൾ ന്യായമായതു ചെയ്യുവാൻ കടപ്പെട്ടവരാണെന്ന് ഈ ഉപമ നമ്മെ പഠിപ്പിക്കുന്നു. തൊഴിൽ ചെയ്യാതെ അലസരായി നടക്കുന്ന ഒരുകൂട്ടം ആൾക്കാർ ഉണ്ട്. ഇവർ മടിയന്മാരും ശാപഗ്രസ്ഥരുമാണ് എന്നു താലന്തിലെ ഉപമയിൽ യേശു എടുത്തുപറയുന്നുണ്ട്. ഒരു പക്ഷേ ആധുനിക യുഗത്തിൽ പ്രത്യേകിച്ചു 'ദൈവത്തിന്റെ സ്വന്ത നാടായ' നമ്മുടെ സംസ്ഥാനത്ത് ആയിരിക്കും ആദ്യമായി ഭൂതപ്പണം (നോക്കുകൂലി) ഈടാക്കുവാൻ ചില തൊഴിൽ സംഘടനകൾ തുടങ്ങിയത്. അദ്ധ്വാനിക്കുവാനുള്ള കായികബലമാകുന്ന താലന്തു ഉപയോഗിക്കാതെ കൗശലത്തിൽ ജീവിക്കുന്നവനെ ദുഷ്ടനും മടിയനുമായി ദൈവം കാണുന്നു. ഈ തൊഴിൽ സംസ്കാരം സമൂഹനന്മയ്ക്ക് ഉതകുന്നതല്ല, മറിച്ച് പാപവും ശാപവുമാണ്.

യേശുക്രിസ്തു നമുക്കു കാട്ടിത്തന്ന തൊഴിൽ സംസ്കാരത്തിലെ അദ്ധ്വാനം ലഘുവും അതിനു ലഭിക്കുന്ന പ്രതിഫലം അവനവന്റെ ആവശ്യങ്ങൾ നിറവേറ്റുന്നവയും മൂല്യം അളവില്ലാത്തതുമാണ്. 'കൊയ്ത്തോ ധാരാളം എന്നാൽ വേലക്കാരോ ചുരുക്കം.' വിളിച്ചവന്റെ വയലിൽ ജോലി ചെയ്യാൻ മിനക്കെട്ട് നിൽക്കേണ്ട ആവശ്യം വരികയില്ല. നീ തയ്യാറാണോ? എങ്കിൽ ഇപ്പോൾ സമ്മതിക്ക! ഇതാണ് കർത്താവായ യേശുക്രിസ്തുവിന്റെ തൊഴിൽ സംസ്കാരം. ◎

# On the Road with Christ

*They told what things were done in the way and how He was known of them in the breaking of bread. (Luke 24:35).*

The blessings of life are often those which come to us incidentally. This applies to those which come to us through companionship with Christ. That was what the two disciples found when Christ joined them on the Emmaus road and they walked along together. He appeared to be only a stranger who had chanced to join them. But as He talked with them they found He had the power to kindle fires in their cold hearts. Things began to happen within them. This is always where real things do happen; the creative and redeeming acts of God are those that take place in our souls. These are incidental, as it were, to fellowship with the living Christ. That was how the disciples described them. They told what things were done on the way. The best blessings of faith are not found only by studying Christ, but by walking with Him. We can read His life as spectators on a balcony gaze at a figure on the road. But it is when we get down on the road and follow Him that God's disclosures come to us. ''Take my yoke and learn of me,'' He says. The two things belong together.

The blessing that came to these two on the Emmaus road was light on their tragic perplexity. The cloud of doubt that was chilling their souls was lifted. The Cross was not only illuminated but became illuminating. It sent its beams through the sorrow- laden darkness of life. But this did not merely happen through the stranger's arguments. His presence changed the climate of their world. People who have Christ's spirit often have this effect on us. It is not what they say that convinces us or changes our thinking; it is what they are. The riddle of the world is never solved merely by reasoning. The answers to the big questions are found along the road of obedience. Discipleship means learning, but it means also following. The sceptic asks for proof before he follows; Jesus tells us to follow and there we shall know. It is one of the things that happen on the way.

Other things happen also. When the ten lepers came to Jesus for healing He bade them go to the priest and get a clean bill of health. They might have insisted that He should first heal them. But they obeyed, and "as they went," we are told, "they were cleansed." Many kinds of healing for the body and spirit are incidental to obedience. Release from the burden of guilt may be one of these. Bunyan's pilgrim found that the Cross did

not disclose its power till he started on the road. As he went "he came to a place somewhat ascending" upon which it stood, and there his burden was loosed. ''It was very surprising to him," says Bunyan, "that the sight of the Cross should thus ease him of his burden." All he had wanted was to find the way to the Celestial City and to walk in it, and God had done the rest. Peace came to his troubled spirit. It is thus, as it were, incidentally that the wounds of life are healed. A big sorrow breaks in on our placid days. It seems as if we could never recover the zest of life. But the call comes to walk with Christ in some path of service for others, and, as we take that road, a new, deep satisfaction steals into our broken heart. Or, it may be, our hearts are sore with resentment at some wrong that has been done us. It poisons our spirit, but somehow we cannot cast it out. Then the way opens for some act of forgiveness and, as we step out on it with Christ, a new gracious spirit takes possession of us.

*It is the Lord who rises*

*With healing in His wings.*

One of the best discoveries that are made by those who walk with Christ is that of fellowship with others. Paul took what must have seemed a lonely road when he left his old friends and went out into the wilderness with Christ. But there he found a fellowship that made life rich – that of the household of faith. In these days there is a growing desire for Christian unity. It does not spring merely from the challenge of a divided world; it has sprung from what William Temple has called the "great new facts of our era"–the awakening consciousness behind all the barriers of race, or denomination, of our unity in Jesus Christ. It has been brought about through the world-wide preaching of the Gospel by missionaries of every denomination. These were not concerned, in the first instance, with Christian unity, but with obedience to the call of Christ to bring individual souls into the Kingdom. Yet incidentally, in all these Christian communities there has grown a consciousness of fellowship in Christ which crosses all frontiers. In this sense of unity lies the true hope of world peace.

Our danger, like that of Martha, is to be anxious and troubled about many things. There is only one thing about which we ought to be concerned. It is to walk with Christ and to keep ourselves in the way of discipleship. He will concern Himself with the rest. As we take the road with Him we shall be surprised to find how many other things are added unto us out of the providence of God. *(British weekly)*

*"As I walk with Jesus to my home above*
*He will bless me with His spirit and fill me with His love*
*Change my heart forever and help me clearly see*
*I will walk with Jesus.*
*And He will walk with me.*
*(From the hymn "I will walk with Jesus")*

## The Assembly For Integration

*(പേജ് 10 - തുടർച്ച )*

പഠന സഹായമായും, നിരാലംബർക്കു ആലംബമായും, ജോലിരഹിതർക്കു ഒരു പരിധിവരെ ജോലിയായും സ്വയംതൊഴിൽ കണ്ടെത്തുവാനുള്ള, സ്വന്തം കാലിൽ നിൽക്കുവാനുള്ള ധൈര്യമായും കൂടെത്തന്നെ ഉണ്ടാകുമ്പോഴാണ് അവർ ഓരോരുത്തരും ആ പ്രവൃത്തികളിൽ ദൈവചൈതന്യം തിരിച്ചറിയുന്നത്... മനുഷ്യനിൽ ദൈവത്തെ കാണുന്നത്. പരിശുദ്ധ പിതാവ് നേതൃത്വം നൽകുന്ന "സഹോദരൻ" പദ്ധതിപോലെ, നിങ്ങളോരോരുത്തരും നേതൃത്വം നൽകുന്ന എല്ലാ പദ്ധതികളും മനുഷ്യന് ദൈവസ്നേഹം പകർന്നു കൊടുക്കുന്ന ഉത്തമ മാതൃകകൾ ആവട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ഇതേ ആശയത്തിൽതന്നെ ആണ് കേരളത്തിന്റെ മഹാകവി ഉള്ളൂരിന്റെ ഒരൊറ്റമതമുണ്ടുലകിന്നുയിരാം പ്രേമമതൊന്നല്ലോ എന്ന് തുടങ്ങുന്ന പ്രേമസംഗീതം അവസാനിക്കുന്നത്...

പരാപരാത്മൻ, ഭക്ത്യഭിഗമ്യൻ ഭവാനെയാർ കാണ്മൂ
ചരാചരപ്രേമാഞ്ജനമെഴുതിന ചക്ഷുസ്സില്ലാഞ്ഞാൽ?
പരസുഖമേ സുഖമെനിക്കു നിയതം പരദുഃഖം ദുഃഖം;
പരമാർത്ഥത്തിൽപ്പരനും ഞാനും ഭവാനുമൊന്നല്ലീ?
ഭവാനധീനംപരമെന്നുടലും പ്രാണനു,മവ രണ്ടും
പരാർത്ഥമാക്കുക പകലും രാവും: പ്രഭോ നമസ്ക്കാരം!

ഇതു തന്നെയാണ് ഓരോ മതത്തിന്റെയും അന്തഃസത്ത. പരോപകാരാർത്ഥമിദം ശരീരം എന്ന് മനസ്സിലാക്കി തന്നെത്തന്നെ ഈശ്വരേച്ഛക്കു വിട്ടു കൊടുത്തുകൊണ്ട് ജാതി മത ഭാഷ ദേശ ഭേദമെന്യേ ചുറ്റുമുള്ള ഓരോ സഹോദരന്റെയും സുഖദുഃഖങ്ങളിൽ പങ്കു ചേരുന്നവനാരോ, അവനാണ് ദൈവസ്നേഹത്തിൽ നിറയുവാൻ അർഹൻ. അതായിരിക്കണം നമ്മുടെ ധർമ്മം. നമ്മുടെ കർമ്മ മേഖല.

That is at an individual level. Together, as Team United, we can leverage our positions, status and leadership roles in the society to channelize them for common good. I am confident that there is no limit to what this august audience can actually achieve.

ഒന്നു മാത്രം ഓർക്കുക... ഇന്ന് നമ്മളെല്ലാം ചില്ലു കൂടാരങ്ങളിൽ ആണ് ഇരിക്കുന്നത്. പുതിയ തലമുറകൾ നമ്മെ സാകൂതം നിരീക്ഷിക്കുന്നു, നല്ല മാതൃകകൾക്കു വേണ്ടി തെരയുന്നു. നല്ല മാതൃകകൾ കിട്ടിയില്ല എങ്കിൽ അവർ മോശം മാതൃകകളിലേക്ക് ആകൃഷ്ടരാകും. അതുകൊണ്ടുതന്നെ നമ്മളെല്ലാം സാമൂഹികമായി ഉത്തരവാദിത്വം ഉള്ളവരും ധാർമ്മികമായി ഉയർന്ന മൂല്യമുള്ളവരും ബൗദ്ധികമായി ഉയർന്ന ചിന്തയുള്ളവരും സ്വന്തം ചര്യകളിൽ അതീവ നന്മയും സ്നേഹവും ഉള്ളവരും ആയിരിക്കുവാൻ ശ്രദ്ധിക്കണം. സ്നേഹത്തിന്റെയും സാഹോദര്യത്തിന്റെയും ഉത്തമമായ വിത്തുകൾ വിതച്ചാൽ സൗഹാർദ്ദത്തിന്റെയും പരസ്പര വിശ്വാസത്തിന്റെയും സഹവർത്തിത്വത്തിന്റെയും നല്ല വിള വെടുക്കാൻ സാധിക്കും.

പരസ്പര സ്നേഹത്തിലും ബഹുമാനത്തിലും പരസ്പര വിശ്വാസത്തിലും ഐക്യത്തിലും നല്ല മാതൃകകൾ ആകുവാൻ ഇന്ന് ഇവിടെ സന്നിഹിതരായിരിക്കുന്ന ഓരോരുത്തർക്കും സാധിക്കും എന്ന് എനിക്ക് പൂർണ്ണ ബോധ്യമുണ്ട്. നന്മയുടെ പ്രവാചകരായി, ഒരുമയുടെ സന്ദേശവാഹകരായി, സമാധാനത്തിന്റെ ഉത്തമ ദൂതന്മാരായി, ഒരു നവ കേരളത്തിന്റെ സൃഷ്ടാക്കളായി മാറുവാൻ, ദൈവത്തിന്റെ സ്വന്തം നാട്ടിൽ ഒരു സ്വർഗ്ഗം സൃഷ്ടിക്കുവാൻ നമുക്കു സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

നമുക്ക് സാധിക്കും. നമുക്കേ സാധിക്കൂ.

*The author, Dr. Tiju Thomas, is the Addl. Director General, Directorate of Revenue Intelligence, Kochi, and also a member of the Working Committee of the Malankara Orthodox Church.*

*Life Style*

Dr. Annie David





# A Well-groomed Child

Most of us enjoy the company of a well-groomed child, don't we? Have you ever wondered what makes the child so lovable? Or, how was the child made so? Is it parental care? Or, is it the home-environment? May be both. On second thoughts, one begins to feel it is the home-environment, more than anything else, that contributes richly to the good grooming of a child. Many parents, these days, are too busy to give sufficient attention to the proper upbringing of their children. In homes where parental attention given to children is comparable, children do not seem to grow up the same way. Some children are born with a disposition for good behaviour. Not all are so. But there seems to be a great deal that results from the moulding that a child receives.

The 'moulding', whatever it is, varies from case to case. Factors about the 'moulding' vary; their sources also vary. But it certainly plays a decisive role in the making of the person that the child grows into. Is there some way of ensuring the quality of the human products churned out from our homes? Well, there should be, because there are some homes which are known to have been successful in this regard. The practices kept up in these homes create an environment conducive to the proper development of the personalities of the children; for example, a home in which all the members of the family come together for prayers every morning and evening, a home in which the members of the family are bound together with strong bonds of love, where there is a lot of goodwill being shared with everyone,...

Well, there are homes where all the members of the family share a lot of goodwill among themselves and with everyone. Children growing up in such homes spontaneously seem to develop into generally agreeable personalities. It is mainly a matter of the values being sustained by the parents, irrespective of the changing circumstances. People entering matrimony often do not take into account the seriousness with which they have to enter into the new status. They do not realize how important it is for them to vow to lead a principled life, with a sense of responsibility more than anything else. If all new homes are started this way, most of our social problems, even crime, should begin to vanish, and the lost paradise would eventually be regained! No parents can 'teach' their children to be good people; they have to grow up with goodness ingrained in them. What matters most is the home that they create for their children. And, it is the life they live that makes the home. ◎

Bank of India

*Relationship beyond banking*

# ബാങ്ക് ഓഫ് ഇന്ത്യ

## യു.സി. കോളജ് ശാഖ, ആലുവ

ടെലഫോൺ : 0484 2603838, 2606491

Mob : 9496310982



താഴെക്കാണുന്ന നിക്ഷേപപദ്ധതികളും
വായ്പാ പദ്ധതികളും
ബാങ്കിൽ ലഭ്യമാണ്.

- സേവിംഗ്സ് ബാങ്ക് നിക്ഷേപം
- ഹ്രസ്വകാല/ദീർഘകാല
- സ്ഥിരനിക്ഷേപങ്ങൾ
- പ്രവാസി (NRE) നിക്ഷേപങ്ങൾ
- റിക്കറിംഗ് നിക്ഷേപങ്ങൾ
- ഇൻഷുറൻസ് പദ്ധതികൾ
- സ്വർണ്ണനാണയങ്ങൾ

- മുതിർന്ന പൗരന്മാർക്ക് കൂടുതൽ പലിശ
- ATM, BTM, Net Banking സൗകര്യങ്ങൾ
- ഭവന വായ്പ
- വാഹന വായ്പ
- വ്യാപാര വായ്പ
- സ്വർണ്ണപ്പണയ വായ്പ
- കാർഷിക വായ്പ

വിശദവിവരങ്ങൾക്ക് മാനേജരുമായി ബന്ധപ്പെടുക.

Anna Mathew



# On Confessing Our Sins



When we reflect on certain aspects of our life from a realistic Christian perspective, something that all of us have to account for, is our sinfulness. The Scripture says in 1 John 1:7-9: *"But if we walk in the light, as he is in the light, we have fellowship with one another, and the blood of Jesus his Son cleanses us from all sin. If we say we have no sin, we deceive ourselves, and the truth is not in us. If we confess our sins, he is faithful and just to forgive us our sins and to cleanse us from all unrighteousness. "*

Sin is real and concerns each of us personally. It is about me and about what Christ did to save me from sin. If so, do we confront our sinfulness often enough, face to face? This is one aspect of our spiritual life that is pushed under the carpet most often simply because it is more convenient to do that. We are so good at being such "wonderful" Christians most of the time, professing, preaching, interceding for others, and so happy being "*nearly there"* Christians as someone put it. For instance, do we lie? Mostly not. Do we treat others badly? Mostly not. Do we judge others? Hard to answer. But what about the times when we still lie or treat someone badly or judge others? Do we focus on those 'not so nearly there' times and what we need to do about correcting ourselves, saying sorry to those we hurt, and confessing our sins honestly before God each day? If not, we will be no different from Adam and Eve, who, after eating the forbidden fruit in the garden of Eden, instead of turning to God, confessing their sin to Him and begging for forgiveness, hid from Him, covered their nakedness (just like they concealed their sin), and tried to evade the truth by putting the blame on each other and the serpent, imagining that God wouldn't find out. If we sin, our conscience will feel it and must feel it, because the Holy Spirit makes us feel it. God will not allow so much as a single light thought that is sinful to pass unjudged.

Imagine a child has done something wrong and has to bring it to his father's notice. He has two choices: to say sorry to his father or to confess the wrong openly and unreservedly to him before asking for pardon. The first is easier to do than the second, because in simply saying he's sorry, he may have in mind a number of things which tend to lessen the sense of the evil; he may be secretly thinking that he was not so much to blame after all or that it was really someone else's fault; whereas, in confessing the wrong, he is focussing entirely on rectifying the wrong and repenting for it. And his father will also be able to explain the consequences of his son's action and help him not to repeat it in the future. This is how it works with confessing our sins to God. He must have the whole truth confessed by us to Him honestly, and this should become a regular discipline in our lives.

Confession involves self-judgment while asking for forgiveness may not. This alone would be sufficient to point out the difference between confession and asking for forgiveness. Self- judgment is one of the most valuable and healthy exercises of the Christian life; and, therefore, it must be highly esteemed by every Christian. When we confess our sins, sincerely and faithfully, we not only make a clean breast of our sins to our heavenly Father, who cares enough to forgive us, but we also become more aware of our own imperfections, thus becoming more humble and less judgmental

of others. More importantly, we get to hear God's still, small voice, correcting, restraining, counselling and strengthening us.

Secondly, it is very important as Christians to "mind the checks" as Mrs Charles Cowman puts it in her devotional, "Streams in the Desert", Oct 3, Vol I. We are expected to be people who live our faith through even our smallest thoughts, words and actions. Everything we think, say or do, is meant to be modelled on what Christ would have done in a similar circumstance. This is not to say that we will ever become perfect like Christ; but by confessing our sins, we keep striving or persevering throughout our lives, step by progressive step, to become better human beings and to rid ourselves of sin. And the reward is worth it: we will then live in the light as Christ is in the light, and we will enjoy fellowship with God and with one another. By confession, we get our conscience cleared, our relationship with God restored, and God's cleansing and healing in our life enabled.

"Walk in the light" means to reflect God's perfection in our life and includes both truth and moral purity. The symbolism of light as knowledge also implies that when Christians "walk in the light" their lives will be known, and will not contain hidden sins, falsehoods, or deception. Such walking "in the light" results in deep divine and human fellowship. Each individual bears responsibility for his or her own sin. Therefore we must confess our sins in order to receive salvation, and to maintain fellowship with God and with one another (1 John 1:3). ◎


## Statement about Ownership and Particulars about Church Weekly
## ( See Rule 8)

| | | | |
|---|---|---|---|
| 1. | Place of Publication | : | Alwaye Fellowship House |
| 2. | Periodicity of its publication | : | Monthly |
| 3. | Printer's Name | : | Kuruvilla M. George |
| | Nationality | : | Indian |
| | Address | : | The Alwaye Fellowship House,<br>U.C College P.O, Aluva –683102. |
| 4. | Publisher's Name | : | Kuruvilla M. George |
| | Nationality | : | Indian |
| | Address | : | The Alwaye Fellowship House,<br>U. C College P.O, Aluva –683102. |
| 5. | Editor's Name | : | Kuruvilla M. George |
| | Nationality | : | Indian |
| | Address | : | The Alwaye Fellowship House,<br>U.C College P.O, Aluva –683102. |
| 6. | Name and address of individuals who own the newspaper and partners or shareholders holding more than one percent of the total capital | : | The Alwaye Fellowship House Association |

I, Kuruvilla M. George, hereby declare that the particulars given above are true to the best of my knowledge and belief.

Sd/-
Kuruvilla M. George ( Printer & Publisher)

*Last Page*

M.G. Kuruvilla

# Should I Remain Here?



The young man sat in front of me expecting an answer... I can be a patient listener to take any question but I am not an expert to answer all questions... especially when it relates to one's future. He is seeking my answer to a question that has been disturbing him for quite some time!

He is fairly educated but is yet to get a decent job... His well wishers pour sympathy (though unwarranted) and even the family remains silent when it comes to the question of his employment... Wherever he went he was facing something negative, maybe lack of experience, lack of 'push' (God-father), or even some caste issues... How can he gain experience, unless he gets a job somewhere? Everyone cannot become an entrepreneur overnight! How can he cross the barrier of caste, be it upgrading or downgrading? When God-fathers are ready to recommend for everyone, they secretly support some others, may be on financial or political gratifications, how can he get the 'push'? He cannot trust the complicated selection system, where the lists are meant to lapse and appointments are made through the back door.

Some ideologists may say that he should have optimism, but it has a meaning when it becomes a reality in one's life! Ice cream will taste sweet to me only when I eat it and not when you eat it and tell me that it is sweet! Nobody cares for the real unemployed, even when it is some of the "unemployed" that rise to bureaucratic or political power! The leaders actually want the unemployed masses to remain frustrated so that they will always get angry mobs to shout slogans for them and to get thrashed on the roads in the hope of a good tomorrow when everything will be bright. Yes... bright for the leaders, and for their children who live a happy life somewhere else with the parental corruption, both in finance and ideology!

Another great factor that compels our youngsters to leave the country is the social stigma that keeps haunting them in their native places. When they free themselves from the unwanted burdens that pull them backward, someone somewhere else accepts their quality and ability. It is not that all succeed but at least they can manage. They enjoy the quality of life there and live without involving in the social evils there, may it be political or racial.

Youngsters are afraid of Kerala, as corruption is shamelessly invading the administration. They are afraid of India as well since the administration thrives on the evils of religion, ignorance of the masses, and corporate corruption in the highest echelons. Kerala's young lot trust Chennai, Bengaluru and Hyderabad since there is something positive somewhere there to provide a living for all. So these places are developing even without the level of literacy that we claim to have and also without the banner of "God's Own Country". In Kerala, the urge is to pull down the climber and the creeper. The young man in front of me is waiting for an answer whether he should remain here or flee... Let corruption be a side effect and not the main agenda... as it cannot be eradicated in the prevailing scenario!!! Let us ignite their hopes once again... ◎

